

# മലങ്കരസഭ

## മാസിക


1989 ജൂലൈ

ലക്കം 7 പുസ്തകം 44




ജൂലൈ 3

സെന്റ് തോമസ് ദിനം

പ. പിതാവേ; ഞങ്ങൾക്കുവേണ്ടി

അപേക്ഷിക്കണമേ.





# ഷാർജാ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചാരിററി കമ്മററി 1989–90 സ്കൂൾവർഷത്തേക്ക്

## സ്കോളർഷിപ്പ് നൽകുന്നതിനുള്ള അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു

നിർദ്ധനരും സമർത്ഥരുമായ സ്കൂൾ കോളജ്, ടെക്നിക്കൽ സ്ഥാപനങ്ങൾ (S. S. L. C. യ്ക്ക് ശേഷമുള്ള പഠനത്തിന് മുൻഗണന). ഇവയിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്ക് പ്രസ്തുത സ്കോളർഷിപ്പിനു വേണ്ടി The Vicar, P. O. Box 2229 SHARJAH, UAE എന്ന മേൽവിലാസത്തിൽ സെപ്തംബർ 30–നകം ഇവിടെ കിട്ടിയിരിക്കത്തക്കവിധം. അപേക്ഷകൾ അയയ്ക്കാവുന്നതാണ്.

അപേക്ഷയിൽ താഴെ പറയുന്ന വിവരങ്ങൾ കാണിച്ചിരിക്കണം:

1) അപേക്ഷകൻെറ പേര്. 2) രക്ഷകർത്താവിൻെറ പേരും മേൽവിലാസവും.
3) രക്ഷകർത്താവിൻെറ ജോലിയും വാർഷികവരുമാനവും. 4) ഇടവക.
5) ഭദ്രാസനം. 6) മററു സ്കോളർഷിപ്പിന് അപേക്ഷിച്ചിട്ടുണ്ടെങ്കിൽ ഏത്?
7) മേൽവിലാസം ഇംഗ്ലീഷിൽ അച്ചടി അക്ഷരത്തിൽ വ്യക്തമായി എഴുതേണ്ടതാണ്.

അപേക്ഷയോടൊപ്പം ഉണ്ടായിരിക്കേണ്ട സർട്ടിഫിക്കററുകൾ:

1) അവസാനം പാസായിട്ടുള്ള പബ്ളിക്ക് പരീക്ഷയുടെ അറെറസ്റ്റ് ചെയ്ത മാർക്ക് ലിസ്ററ്.
2) പഠിച്ചുകൊണ്ടിരിക്കുന്ന സ്ഥാപനങ്ങളിലെ പ്രിൻസിപ്പാളിൻെറ സർട്ടിഫിക്കററ്. ഇത് ഇടവകവികാരി അറെറസ്റ്റ് ചെയ്തിരിക്കണം.
3) ഇടവക വികാരിയുടെ ശുപാർശകത്ത്.

അപേക്ഷകൾ ഇടവകവികാരിയെക്കൊണ്ട് സാക്ഷ്യപ്പെടുത്തിയിരിക്കണം. അവസാനം പാസായിട്ടുള്ള പരീക്ഷയ്ക്ക് 50% മാർക്കിൽ കുറവുള്ളവരുടെ അപേക്ഷകളും പൂർണ്ണമായ വിവരങ്ങൾ ഇല്ലാത്ത അപേക്ഷകളും പരിഗണിക്കുന്നതല്ല.

ഈ സ്കോളർഷിപ്പ് ലഭിച്ചുകൊണ്ടിരിക്കുന്ന മുൻ വർഷങ്ങളിലെ വിദ്യാർത്ഥികളിൽ തുടർന്നു പഠിക്കുന്നവർ സ്കോളർഷിപ്പ് ആവശ്യമുള്ള പക്ഷം കോഴ്സ് സർട്ടിഫിക്കററും വികാരി ശുപാർശചെയ്ത അപേക്ഷയും അയച്ചുതരണം. എന്നാൽ പുതിയ കോഴ്സിനാണ് ചേർന്നു പഠിക്കുന്നതെങ്കിൽ പുതിയ അപേക്ഷകൾ അയച്ചിരിക്കേണ്ടതാണ്.

വിവാഹധനസഹായം, ചികിൽസാ ധനസഹായം, ഭവനനിർമ്മാണസഹായം, എന്നിവയ്ക്കുവേണ്ടിയും വികാരിയുടെ ശുപാർശക്കത്തോടുകൂടെ അപേക്ഷകൾ അയയ്ക്കാവുന്നതാണ്.

സാധാരണ തപാലിൽ മാത്രമേ അപേക്ഷകൾ അയയ്ക്കാവൂ. രജിസ്റേറർഡ് പോസ്ററിൽ അയയ്ക്കുന്ന തപാലുകൾ സ്വീകരിക്കുന്നതല്ല.

എന്ന്,

വികാരി

# പ. ബാവാ തിരുമേനിയുടെ ഉത്ബോധനം

''മലങ്കരസഭാ'' വായനക്കാരായ വാത്സല്യമക്കളെ,

**ഭാ**രതത്തിന്റെ അപ്പോസ്തലനായ മാർത്തോമ്മാശ്ളീഹായുടെ ദുക്റോനോ പെരുന്നാളാണല്ലോ ജൂലൈ മൂന്ന്. ദുക്റോനോ എന്ന സുറിയാനി പദത്തിന്റെ അർത്ഥം 'ഓർമ്മ' എന്നാണ്. നമ്മുടെ സ്ഥാപകനും, ആദ്യ മഹാപുരോഹിതനുമായ മാർത്തോമ്മാശ്ളീഹായെ അനുസ്മരിക്കുമ്പോൾ നമ്മിൽ ആനന്ദവും, കൃതജ്ഞതയും, ആദരവും നിറയുന്നു. മാർത്തോമ്മാശ്ളീഹായുടെ സാക്ഷ്യം എന്നെന്നും ക്രൈസ്തവ പാരമ്പര്യത്തിൽ അതുല്യതയുള്ളതാണ്. 'എന്റെ കർത്താവും എന്റെ ദൈവവുമേ' എന്ന അപ്പോസ്തലന്റെ വാക്കുകൾക്കു തുല്യമായി പുതിയനിയമത്തിൽ മറ്റൊരു വിശ്വാസപ്രഖ്യാപനവുമില്ല. 'അവനോടുകൂടി മരിക്കേണ്ടതിന് നമുക്കും പോകാം' എന്ന ആഹ്വാനത്തിനു സമാന്തരമായി മറ്റൊരു സമർപ്പണശബ്ദവും ഇന്നുവരെ ഉണ്ടായിട്ടില്ല. വിദൂരമായ ഈ ഭാരതത്തിൽ, സാംസ്കാരികമായും, വൈജ്ഞാനികമായും പുരാതനലോകത്തിന്റെ വിളക്കായിരുന്ന, നമ്മുടെ മണ്ണിൽ അനുഭവത്തിന്റെ ആധികാരികതയോടെ കടന്നു വന്ന് വിജയകരമായി ദൗത്യം നിർവ്വഹിച്ച ആ ശ്ളീഹാ നമ്മോടിന്നു ഉത്ബോധിപ്പിക്കുന്നത് ആ പാതയിൽ മുന്നേറുവാൻ ഒട്ടും മടിക്കേണ്ട എന്നാണ്.

ആഗസ്റ്റ് ആറ്, മ്ശിഹാതമ്പുരാന്റെ, താബോറിലെ മഹത്വീകരണത്തിന്റെ ഓർമ്മയാണ്, (കൂടാരപ്പെരുന്നാൾ, മറുരൂപപ്പെരുന്നാൾ). യഹൂദന്മാരുടെ കൂടാരപ്പെരുന്നാളിന്റെ കാലഘട്ടത്തിൽ നടന്നതിനാലാണ്, പത്രോസ്ശ്ളീഹാ കുടിലുകൾ കെട്ടുന്ന കാര്യം പ്രത്യേകമായി ഓർത്തത്. യേശുതമ്പുരാനിൽ കണ്ടതായ മഹത്വം, സൃഷ്ടിക്ക് പ്രാപിക്കുവാൻ കഴിയുന്ന ശോഭനിറഞ്ഞ അവസ്ഥയിലേയ്ക്കുള്ള സൂചനയാണ്. സൃഷ്ടിമുഴുവനും കാംക്ഷിച്ചുകൊണ്ടിരിക്കുന്ന ദൈവമക്കളുടെ മഹത്വത്തിന്റെ ഒരു മുന്നാസ്വാദനമായിരുന്നു അത്. ആ അനുഭവത്തിലേയ്ക്ക് രൂപാന്തരം പ്രാപിപ്പാൻ നിരന്തരമായ ദൈവീകകൂട്ടായ്മ നമുക്ക് ആവശ്യമാണ്. അതിനുപകരം മനുഷ്യഹൃദയത്തിലെ തിന്മമൂലം സൃഷ്ടിയെ വികലമാക്കി രൂപാന്തരപ്പെടുത്തിയതിന്റെ ദുഃഖസ്മരണ നൽകുന്ന ദിവസംകൂടിയാണ് മറ്റൊരു ആഗസ്റ്റ് 6 (1945: ജപ്പാനിൽ അണുബോംബു വർഷിച്ച ദിനം). ഹിരോഷിമയിലും നാഗസാക്കിയിലും ആഗസ്റ്റ് ആറിന് രക്തസാക്ഷികളായ പതിനായിരങ്ങൾക്കുവേണ്ടി പ്രാർത്ഥിച്ചുകൊണ്ട്, അണ്വായുധമടക്കം എല്ലാ നാശകരമായ രൂപാന്തരത്തിൽനിന്നുള്ള മോചനത്തിനായി ആഗ്രഹിച്ചുകൊണ്ട് ദൈവംതമ്പുരാൻ നൽകുന്ന രൂപാന്തരത്തിനായി നമ്മെത്തന്നെ നമുക്കു സമർപ്പിക്കാം. ദൈവം നൽകുന്ന രൂപാന്തരത്തിൽ, മലമുകളിൽ കുടിലുകൾ കെട്ടി കഴിയുകയല്ല, താഴ്വരയിലെ വേദനനീക്കുവാനുള്ള പരിശ്രമവും അടങ്ങിയിരിക്കുന്നു എന്നു ഓർക്കുക. ദൈവം നമ്മെ അനുഗ്രഹിക്കട്ടെ.

---

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**

    

Mrs. Annamma Joseph. Trivandrum.

# മലങ്കര സഭ

10–7–1989

ഈ ലക്കത്തിൽ





എഡിറ്റോറിയൽ:

## ചൈനാ, ശ്രീലങ്ക, പഞ്ചാബ്: മൂന്നു തരത്തിലുള്ള പൊരുത്തപ്പെടലിന്റെ പ്രസക്തി

**ചൈ**നയിലും, ശ്രീലങ്കയിലും, പഞ്ചാബിലും നടക്കുന്ന സംഭവങ്ങൾ ആരെയും വേദനിപ്പിക്കുന്നതാണ്. ചൈനയിൽ ഒരു സോഷ്യലിസ്റ്റ് ജീവിതക്രമം ഉണ്ടെന്നും, അവിടെ ജനപ്പെരുപ്പമുണ്ടെങ്കിലും പട്ടിണികൂടാതെ ജീവിക്കുവാൻ കഴിയുന്നുവെന്നും ഉള്ള ധാരണ പൊതുവേ ഉണ്ടായിരുന്നു. പക്ഷേ അടുത്തകാലത്തുണ്ടായ സംഭവവികാസങ്ങൾ സൂചിപ്പിക്കുന്നത്, ജനങ്ങളിൽ നല്ലൊരു വിഭാഗം, പ്രത്യേകിച്ച് യുവജനങ്ങൾ, അവിടെ അസ്വസ്ഥരാണെന്നാണ്. യുവജനങ്ങളെ സ്വാധീനിച്ചിരിക്കുന്ന ഘടകങ്ങൾ എന്തൊക്കെയെന്നും, അവരുടെ ആവശ്യങ്ങൾ ന്യായമാണോയെന്നും ചർച്ചചെയ്യുവാൻ ഇവിടെ തുനിയുന്നില്ല. എന്നാൽ ഒരുകാര്യം ഇവിടെ സൂചിപ്പിക്കുവാൻ ആഗ്രഹിക്കുന്നു. ഒരു സോഷ്യലിസ്റ്റ് വ്യവസ്ഥിതിയുമായി യുവജനങ്ങളെ മാനസികമായി പൊരുത്തപ്പെടുത്തുന്നതിൽ ചൈനീസ് നേതൃത്വം പരാജയപ്പെട്ടു. ഒരു രാഷ്ട്രത്തിലെ ജനത ആ രാഷ്ട്രത്തിന്റെ ഭരണഘടനാപരമായ അടിസ്ഥാന തത്വങ്ങളോട് പൊരുത്തപ്പെടുവാൻ തക്കവണ്ണം ആയിരിക്കണം രാഷ്ട്രത്തിന്റെ ആസൂത്രണം. പ്രധാനമായും, വിദ്യാഭ്യാസത്തിൽ അത് ഏററവും കൂടുതൽ ശ്രദ്ധിക്കപ്പെടണം. ഭാരതത്തിലെ വിദ്യാഭ്യാസത്തെ സംബന്ധിച്ചും ചൂണ്ടിക്കാട്ടാവുന്ന ഏററവും പ്രധാന നിരൂപണം സോഷ്യലിസത്തോട് പൊരുത്തപ്പെടുന്ന ഒരു ഡെമോക്രസിയെ മുന്നിൽ കണ്ടുകൊണ്ടുള്ള സമഗ്രമായ പാഠ്യപദ്ധതി ഉണ്ടായിട്ടില്ല എന്നാണ്. രാഷ്ട്രീയ ആസൂത്രണത്തെ ഭരിക്കേണ്ട പൊരുത്തപ്പെടലിലേയ്ക്കാണിത് വിരൽ ചൂണ്ടുന്നത്.

ശ്രീലങ്കയിൽ തമിഴരും സിംഹളരും തമ്മിലുള്ള കലാപം ആണ് നടക്കുന്നത് എന്ന് ലളിതമായി പറയാമെങ്കിലും പ്രശ്നം കൂടുതൽ സങ്കീർണ്ണമാണ്. ഒരു ചെറിയ രാജ്യമായ ശ്രീലങ്കയിൽ അനേകം വലിയ രാജ്യങ്ങളുടെയും ശക്തികളുടെയും താല്പര്യങ്ങൾ തമ്മിലുള്ള ഏററുമുട്ടലാണ് ഇന്നത്തെ വംശകലാപത്തിനു പിമ്പിലുള്ളത്. ശ്രീലങ്കയിൽ പോയി പുലിവാലുപിടിച്ചുവെന്നാണ് പലരും ഇന്ത്യയുടെ IPKF നെക്കുറിച്ചു പറയുന്നതെങ്കിലും, ശ്രീലങ്കയുടെതന്നെ സ്വതന്ത്രരാഷ്ട്രപദവിക്ക് അത് അനിവാര്യമായതുകൊണ്ടാണ് അങ്ങനെ ചെയ്തതെന്നത് ഒരു പരമാർത്ഥമാണ്. എങ്കിലും, ശ്രീലങ്കയ്ക്കു സംഭ




# പ്രതിവാര ധ്യാനം

റവ. ഫാ. ഫിലിപ്പ് മാത്യു

[ ജൂലൈ 16 മുതൽ ആഗസ്ററ് 6 വരെയുള്ള ഞായറാഴ്ചകളിലെ ധ്യാനപഠനമാണ് ഈ ലക്കത്തിൽ ചേർത്തിരിക്കുന്നത്. ഇത് തയ്യാറാക്കിയത് ബ. ഫിലിപ്പ് മാത്യു (രജി) അച്ചനാണ്. കഴിഞ്ഞ മാസത്തെ ധ്യാനപഠനം ബ. ജേക്കബ് കുര്യൻ അച്ചൻ തയ്യാറാക്കി. അടുത്ത മാസത്തിൽ ബ. ററി. ജെ. ജോഷ്വാ അച്ചനായിരിക്കും ധ്യാനപഠനം എഴുതുന്നത്. പ.]

'ഒരു യഥാർത്ഥ ദൈവവിശ്വാസിയുടെ ലാഭവും നഷ്ടവും' ആണ് ഈ ഞായറാഴ്ചത്തെ ചിന്താവിഷയം. പഴയനിയമവായനകൾ ദൈവത്തിൽ വിശ്വസിക്കുന്നവർക്ക് ഉള്ള നേട്ടങ്ങളെപ്പററിയാണ് പറയുന്നതെങ്കിൽ പുതിയനിയമ വായനകളിൽ വിശ്വാസി പാലിക്കേണ്ട ചുമതലകളെപ്പററി പഠിപ്പിക്കുന്നു.

വി. കുർബാനയുടെ ഏവൻഗേലിയോൻ (ലൂക്കോ. 14:7–11) വിരുന്നിന് ക്ഷണിക്കപ്പെട്ടവൻ എപ്രകാരം പെരുമാറണമെന്ന് പഠിപ്പിക്കുന്ന ഉപദേശമാണ്. വി. ലൂക്കോസിൻെറ സുവിശേഷത്തിൽ മാത്രം കാണുന്ന ഈ ഭാഗം ദൈവരാജ്യമാകുന്ന 'വിരുന്നി'നെപ്പററിയുള്ളതാണ്. പ്രധാനമായും രണ്ടു കാര്യങ്ങൾ ഈ ഭാഗത്തെപ്പററി ചിന്തിക്കുമ്പോൾ ബോധ്യമാകും. (1) ദൈവരാജ്യത്തിൽ 'ക്ഷണിക്കപ്പെട്ടവൻ' എന്നുള്ള പദവി എത്രയും ശ്രേയസുള്ളതാണ്. 'നിങ്ങളുടെ ദൈവമായ യഹോവയോടു പററിച്ചേർന്നിരുന്ന നിങ്ങൾ ഒക്കെയും ഇന്ന് ജീവനോടിരിക്കുന്നു എന്ന്' നാം ആവർത്തന പുസ്തകത്തിൽ (4:4) വായിക്കുന്നു. അതുപോലെ തന്നെ 22–ാം സങ്കീർത്തനം ഗർഭപാത്രത്തിൽ നിന്ന് ദൈവത്തിങ്കൽ ഏൽപിക്കപ്പെടുകയും അമ്മയുടെ ഉദരം മുതൽ ദൈവത്തിൻേറതാകപ്പെടുകയും (സങ്കീ. 22:10) ചെയ്ത ദാവീദിൻെറ ഒരു വിലാപമാണ്. താൻ ദൈവത്തിങ്കൽ ധാരാളം പരാതികൾ ഉയർത്തുന്നുവെങ്കിലും (22:1–21). ദൈവം നൽകിയ അനുഗ്രഹങ്ങളെപ്പററി ഉത്തമ ബോധ്യമുള്ളവനായിരുന്നു (22:22–31). ഇന്നത്തെ ലോകത്തിൽ അനേകം ആളുകൾ ദൈവരാജ്യാനുഭവത്തെപ്പററി ബോധ്യമില്ലാത്തവരായി കഴിയുമ്പോൾ നാം 'ക്ഷണിക്കപ്പെട്ട'വരാണെന്നുള്ള ബോധ്യം നമുക്ക് പ്രത്യാശയുളവാകുന്നു. ഒരു വിരുന്നിൽ ക്ഷണിക്കപ്പെടുന്നത് വിരുന്ന് നടത്തുന്നയാളിൻെറ അടുത്ത ബന്ധുക്കളാണ്. വാസ്തവത്തിൽ വിരുന്ന് ഒരുക്കിയിരിക്കുന്നത് തന്നെ ആതിഥേയൻെറ ഏതോ പ്രത്യേക സന്തോഷം ബന്ധുക്കളോടൊപ്പം അനുഭവിക്കുന്നതിനാണ്. 'ക്ഷണിക്കപ്പെട്ടവർ' ഇല്ലെങ്കിൽ വിരുന്നുതന്നെ അർത്ഥശൂന്യമാണ്. എന്നാൽ ചില അതിഥികൾ ആതിഥേയന് മാനക്കേടുണ്ടാക്കുന്നു. ദൈവരാജ്യാനുഭവത്തിൽ 'ക്ഷണിക്കപ്പെട്ടവർ' അപമര്യാദയായി പെരുമാറിയാൽ അവന് ലഭിക്കുന്ന ശിക്ഷ ഏററവും കടുത്തതാണ്. യഹോവയായ ദൈവത്തെ വിട്ട് ബാൽ–പെയോരിനോടു ചേർന്നവർക്കുണ്ടായ അനുഭവം ആവർത്തനപുസ്തകത്തിൽ നാം വായിക്കുന്നു (4:3). ബാൽ–പെയോ

---

ഭവിച്ചിരിക്കുന്ന പരാജയം ഇന്ത്യൻ ഉപഭൂഖണ്ഡത്തിൻെറ മുഴുവൻ ഐക്യം ലാക്കാക്കിയുള്ള ഒരു വിദേശനയം ഇല്ലായിരുന്നുവെന്നതാണ്. അതുപോലെ തന്നെ, അന്തഃഛിദ്രം ഉള്ള വംശങ്ങൾ തമ്മിൽ സമാധാനപരമായ സഹവർത്തിത്വം ഉറപ്പാക്കുന്ന ഒരു ഭരണഘടന രൂപപ്പെട്ടില്ല. ഈ രണ്ടു വസ്തുതകളും വെളിച്ചം വീശുന്നത് ശ്രീലങ്കയുടെ സ്വസ്ഥത ആന്തരികവും ബാഹ്യവുമായ ഒരു പൊരുത്തപ്പെടലിനെ ആശ്രയിച്ചിരിക്കുന്നുവെന്നാണ്. ഈ പൊരുത്തപ്പെടലിന് ശ്രീലങ്കയിലെ മതങ്ങൾക്ക് പലതും ചെയ്യുവാൻ കഴിയും. വിശ്വാസികളുടെ പ്രാർത്ഥനകൊണ്ട് പലതും നേടിയെടുക്കാം.

പഞ്ചാബിൽ ഇന്ന് നടക്കുന്നത് വ്രണപ്പെട്ട ഹൃദയങ്ങളുടെ പകപോക്കലാണ്. അഹിംസയും, സഹിഷ്ണുതയും ഊതിവീർപ്പിക്കുന്ന മതവിഭാഗങ്ങൾക്ക്, വ്രണപ്പെട്ട ഹൃദയങ്ങളിലേയ്ക്ക് ഒരു സന്ദേശം ഇല്ലാതെ പോയിരിക്കുന്നു. ഇവിടെ, പൊരുത്തപ്പെടൽ മതവിശ്വാസവും മനുഷ്യഹൃദവുമായിട്ടാണ് സംഭവിക്കേണ്ടിയിരിക്കുന്നത്.

രാഷ്ട്രീയ ആസൂത്രണതലത്തിലും, അന്തർദേശീയവും ആന്തരികവുമായ ബന്ധങ്ങളിലും, വ്രണപ്പെട്ട വികാരങ്ങളുടെ പിന്നിലെ മനുഷ്യസമൂഹങ്ങൾ തമ്മിലും, പൊരുത്തപ്പെടുന്ന അനുഭവം ആണല്ലോ, 'നിൻെറ രാജ്യം വരണമേ' എന്ന പ്രാർത്ഥനയുടെ താല്പര്യം J. K.

രിനോടു ചേർന്ന 24000 പേർ മരിച്ചുപോയത് (സംഖ്യ. 25:1–18) നമുക്കൊരു മുന്നറിയിപ്പാണ്. ജീവിക്കുന്ന ദൈവത്തെ വിട്ട് ജീവിക്കുന്നവർക്കുണ്ടാകുന്ന ശിക്ഷ യേശയ്യാപും കഠിനമായ വാക്കുകളിൽ ഓർമ്മിപ്പിക്കുന്നു. ജനവും പുരോഹിതനും, ദാസനും, യജമാനനും, പലിശ വാങ്ങുന്നവനും, പലിശ കൊടുക്കുന്നവനും എല്ലാം ശിക്ഷയ്ക്കു വിധേയരാണ് (യെശയ്യാവ് 24:2)

നാം മനസിലാക്കേണ്ട മറ്റൊരു യാഥാർത്ഥ്യം കൂടി കർത്താവ് നമ്മെ പഠിപ്പിക്കുന്നു. പലപ്പോഴും ക്ഷണിക്കപ്പെട്ടവർ തങ്ങൾക്ക് പൊങ്ങച്ചം കാണിക്കാനുള്ള വേദിയായി വിരുന്നുകളെ കണക്കാക്കുന്നു. അവിടെ ചെന്ന് ഏറ്റവും പ്രധാന സ്ഥാനത്ത് ഇരിക്കുവാനുള്ള തത്രപ്പാടാണ്. അതിനുവേണ്ടി പലപ്പോഴും ആത്മികവും ധാർമ്മികവുമായ മൂല്യങ്ങൾ ബലികഴിക്കപ്പെടുന്നു. എന്നാൽ ഏതു സ്ഥാനത്താണ് ക്ഷണിക്കപ്പെട്ടവർ ഇരിക്കേണ്ടത് എന്ന് ആതിഥേയൻ തന്നെ തീരുമാനിക്കട്ടെ. ദൈവരാജ്യമാകുന്ന വിരുന്നിൽ ഇത് എത്രയും പ്രസക്തമാണ്. അവിടെ തന്നെത്താൻ ഉയർത്തുന്നവൻ താഴ്ത്തപ്പെടുകയും തന്നെത്താൻ താഴ്ത്തുന്നവൻ ഉയർത്തപ്പെടുകയും ചെയ്യും. ദൈവരാജ്യാനുഭവത്തിൽ ജീവിക്കുന്നവൻ വിരുന്നിന് ക്ഷണിക്കപ്പെട്ടവരിൽ താനാണ് ഏറ്റവും ചെറിയവൻ എന്ന് വിചാരിക്കുന്നവനും ആതിഥേയന്റെ മാനം കാക്കുവാൻ എന്തു ത്യാഗത്തിനും തയ്യാറുള്ളവനുമാകണം. പരിശുദ്ധനായ പൗലോസ് ശ്ലീഹായുടെ വാക്കുകളാണ് ഇതിന് ഉപോൽബലകമായി ശ്ലീഹാ വായനകളിൽ നാം കേൾക്കുന്നത്. ജനത്തിനോ, പിതാക്കന്മാർക്കോ, ആചാരങ്ങൾക്കോ വിരോധമൊന്നും ചെയ്യാഞ്ഞിട്ടും പൗലോസ് യറുശലേമിൽ നിന്ന് ബദ്ധനായി റോമാക്കാരുടെ കൈയ്യിൽ ഏൽപിക്കപ്പെട്ടു. (അപ്പോ. പ്രവൃ. 28:17) താൻ യിസ്രായേലിന്റെ പ്രത്യാശ നിമിത്തമാണ് ചങ്ങല ചുമക്കുന്നത് എന്ന് പൗലോസ് ആശ്വസിച്ചു (28:20). എന്നാൽ കൊരിന്ത്യ സഭയിലെപ്പോലെ പലരും കഷ്ടതകൾ സഹിക്കുന്നതിന് പകരം തങ്ങളുടെ ദുരഭിമാനം നിമിത്തം വ്യവഹാരങ്ങൾ സൃഷ്ടിക്കുന്നു (1 കൊരി. 6:1–11). ഇത് ജാതികളുടെ മുൻപിൽ നമുക്കു നാണക്കേടാണ്. ഇന്നത്തെ സഭയിലും ചെറിയ ചെറിയ പ്രശ്നങ്ങൾക്ക് സഭയ്ക്കുള്ളിൽ തന്നെ പരിഹാരമുണ്ടാക്കാതെ കോടതികളിൽ കയറി പണവും, സമയവും, മാനവും നഷ്ടപ്പെടുത്തുന്ന എത്രയോ വിശ്വാസികൾ ഉണ്ട്. നമ്മുടെ ദുരഭിമാനം വെടിഞ്ഞ് നമുക്ക് താഴ്മയോടെ നമ്മെ ക്ഷണിച്ച ആതിഥേയന് മാനമുണ്ടാക്കുവാൻ അപമാനം സഹിക്കാം. എങ്കിൽ തന്റെ രണ്ടാമത്തെ വരവിൽ കർത്താവ് നമ്മെ പ്രധാന സ്ഥലങ്ങളിൽ ഇരുത്തും.

സാത്താൻ നമ്മുടെ ഇടയിൽ കളകളെ വിതച്ച് ദൈവരാജ്യാനുഭവത്തിൽ നിന്ന് നമ്മെ വേർതിരിക്കാതിരിക്കട്ടെ (മത്തായി 13:23–35). കളകളെ വെട്ടി തീയിൽ ഇടുന്ന ദൈവത്തെ ഓർത്ത് ജീവിക്കാം. നീതിമാന്മാർ തങ്ങളുടെ പിതാവിന്റെ രാജ്യത്തിൽ സൂര്യനെപ്പോലെ ശോഭിക്കുന്ന ദിവസം (മത്തായി 13:43) നമുക്കും മുഖ്യാസനങ്ങളെ ലഭിക്കും.

## ജൂലൈ 23, പെന്തിക്കോസ്തിക്കു ശേഷം 10-ാം ഞായർ

കഴിഞ്ഞ ഞായറാഴ്ചത്തെ ചിന്തകളോട് വളരെയധികം സാമ്യമുള്ളതാണ് ഇന്നത്തെയും ചിന്തകൾ. സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും വലിയവൻ ആര്? എന്ന ശിഷ്യന്മാരുടെ ചോദ്യത്തിന് കർത്താവു നൽകുന്ന ഉത്തരമാണ് ഏവൻഗേല്യോൻ (മത്തായി 18:1–14). ഇന്നത്തെ വേദഭാഗങ്ങൾ 'പരിശോധനകളിലൂടെ സ്വർഗ്ഗരാജ്യത്തിലേക്ക് എന്ന വിഷയത്തിൽ കേന്ദ്രീകരിച്ചിരിക്കുന്നു. ശിശുക്കൾക്കാണ് സ്വർഗ്ഗരാജ്യത്തിൽ അംഗത്വമുള്ളതെന്നും, വിശ്വാസികൾ ശിശുക്കളെപ്പോലെ ആയി വരുന്നില്ലായെങ്കിൽ സ്വർഗ്ഗരാജ്യത്തിൽ കടക്കയില്ലായെന്നും പഠിപ്പിക്കുന്ന യേശുതമ്പുരാൻ ഒരുവൻ തന്നെ പാപത്തിലേക്ക് നയിക്കുന്ന വസ്തുതകളെ ഉപേക്ഷിക്കുന്ന കാര്യം ഊന്നി പറയുന്നു.

മിസ്രേമിൽ നിന്നും കനാനിലേക്ക് യാത്രതിരിച്ച യിസ്രായേൽക്കാർ കനാനിൽ പ്രവേശിക്കുന്നതിനു മുൻപ് പലവിധ പരിശോധനകൾക്ക് വിധേയരായി. അതിലൊരു സംഭവം പഴമവായനയിലുണ്ട് (പുറ. 15:22–27). മൂന്നു ദിവസം ശൂർ മരുഭൂമിയിൽ വെള്ളം കിട്ടാതെ ഉഴന്ന ദൈവജനം മാറയിൽ കണ്ട വെള്ളം കൈപ്പുള്ളതായിരുന്നു. പക്ഷേ യഹോവ കല്പിച്ച വൃക്ഷത്തിന്റെ കൊമ്പ് അതിൽ വെട്ടിയിട്ടപ്പോൾ അതിലെ വെള്ളം മധുരമുള്ളതായിത്തീർന്നു. നമ്മുടെ

(ശേഷം 33-ാം പേജിൽ)

---

## സഭാവിശേഷദിവസങ്ങൾ

ജൂലൈ 10 മുതൽ ഓഗസ്റ്റ് 10 വരെ

ജൂലൈ 12. പുലിക്കോട്ടിൽ യൗസേപ്പ് മാർ ദീവന്നാസ്യോസിന്റെ ഓർമ്മ (പഴയസെമിനാരി കോട്ടയം)

15. മാർ കുറിയാക്കോസ് സഹദായുടെ ഓർമ്മ.

20. മാർ ഏലിയാ ദീർഘദർശിയുടെ ഓർമ്മ.

22. മറിയം മഗ്ദലൈത്തായുടെ ഓർമ്മ.

27. മാർ ശെമഓൻ ദെസ്തൂനിയുടെ ഓർമ്മ.

31. ബാർ എബ്രായയുടെ ഓർമ്മ.

ഓഗസ്റ്റ് 1. പതിനഞ്ചുനോമ്പാരംഭം.

6. കൂടാരപ്പെരുന്നാൾ. മാർ തേവോദോസീയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ. (ബഥനി ആശ്രമം പെരുനാട്)

# 'ഞാൻ ആകുന്നവൻ ഞാൻ ആകുന്നു'

(പുറപ്പാട് 3: 14)

എം. അയ്പ് ബി. എ. എൽ. ററി., പുതുപ്പള്ളി

ദൈവം ഹോറേബിൽ മുൾപ്പടർപ്പിന്റെ നടുവിൽ നിന്ന് മോശെയ്ക്കു പ്രത്യക്ഷനായി. നിന്റെ നാമം എന്തെന്ന് ചോദിച്ചാൽ പറയേണ്ടത് 'ഞാൻ ആകുന്നവൻ ഞാൻ ആകുന്നു' എന്നായിരുന്നു മോശയ്ക്കു ലഭിച്ച ഉത്തരം. പഴയനിയമ കാലത്ത് അതിനതീതമായി ഗ്രഹിപ്പാൻ മനുഷ്യവർഗ്ഗം ഒരുക്കപ്പെട്ടിട്ടില്ലായിരുന്നു. എന്നാൽ ഞാൻ ആകുന്നവൻ ആരാകുന്നു എന്നതിന്റെ ഉത്തരം പുതിയനിയമകാലത്ത് വചനം ജഡം ധരിച്ച കർത്താവാണ് നൽകുന്നത്. നാലാമത്തെ സുവിശേഷത്തിൽ, ഏഴ് ആപ്തവാക്യങ്ങൾ 'ഞാൻ ആകുന്നു' എന്ന് ആരംഭിക്കുന്നതായി കാണാം.

1—'ഞാൻ ജീവന്റെ അപ്പമാകുന്നു' (വി. യോഹ: 6:35)

ശരീരത്തിന് അപ്പം പോഷണം നൽകുന്നതുപോലെ, മനുഷ്യന്റെ ആത്മാവിന് കർത്താവു തന്റെ സ്വന്തം തിരുശരീരരക്തങ്ങളാൽ പോഷണം നൽകുന്നു. 'ഞാൻ കൊടുപ്പാനിരിക്കുന്ന അപ്പമോ, ലോകത്തിന്റെ ജീവനുവേണ്ടി ഞാൻ കൊടുക്കുന്ന എന്റെ മാംസം ആകുന്നു' (വി. യോഹ. 6;51) വി. കുർബ്ബാനാനുഭവത്തിലൂടെ ഇതിന്റെ സാക്ഷാൽക്കാരം നാം തേടുന്നു. പരിശുദ്ധ പിതാവ് ഇഗ്നാത്യോസ് പറയുന്ന ഒരു വാചകം ഉണ്ട് 'Renew yourselves in faiths which in the flesh of the Lord, and in love, which is the blood of Jesus christ' 'കർത്താവിന്റെ ശരീരമാകുന്ന വിശ്വാസത്തിലും അവന്റെ രക്തമാകുന്ന സ്നേഹത്തിലും നിങ്ങളെ ത്തന്നെ പുതുക്കുവിൻ'

2 'ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു' (വി. യോഹ. 8:12)

ആദിമുതൽ തന്നെ വെളിച്ചവും അന്ധകാരവും തമ്മിലുള്ള ബൃഹുത്തായ പോരാട്ടമാണ് നാം ദർശിക്കുന്നത്. 'പാഴും ശൂന്യ'വുമായികിടന്ന ഭൂമിയിൽ ആത്മാവ് പരിവർത്തിച്ചുകൊണ്ടിരുന്നു. അപ്പോഴാണ് വെളിച്ചം ഉണ്ടാകട്ടെ എന്ന് ദൈവം കല്പിച്ചത്. വെളിച്ചം ഉണ്ടായി ലോകത്തിലെ അന്ധകാര ശക്തികൾ വെളിച്ചത്തിനെതിരായിപോരാടുകയാണ്. എന്നാൽ അന്ധകാരത്തിൽനിന്ന് അവന്റെ അത്ഭുതപ്രകാശത്തിലേക്ക് വിളിച്ചവനാണ്നമ്മുടെ വഴികാട്ടി—ദൈവനിയോഗമാണ് ലോകത്തിന്റെ ഏക പ്രത്യാശ. 'ഇരുട്ടുനീങ്ങിപോകുന്നു. സത്യവെളിച്ചം ഇതാ പ്രകാശിക്കുന്നു' (2. യോഹ. 2;8) ലോകാന്തരീക്ഷത്തിൽ ഉരുണ്ടുകൂടുന്ന കാർമേഘങ്ങൾക്കിടയിലും ഈ സത്യവെളിച്ചത്തിന്റെ രജതരേഖകൾ ദർശിക്കാവുന്നതാണ്. ഐക്യരാഷ്ട്ര സമിതിയുടെ നിലനില്പ് ഈ സത്യവെളിച്ചത്തിന്റെ പ്രഭാപൂരങ്ങളാണ്—അന്തമില്ലാത്ത പ്രതികാരേഛയുടെ മൂർത്തീകരണമായിരിക്കുന്ന ഗൾഫ്യുദ്ധങ്ങളുടെ വിരാമം, വർഗ്ഗ വിദ്വേഷത്തിന്റെ പ്രതീകമായ തെക്കെ ആഫ്രിക്കയിലെ apartheid, ലോകമേധാവിത്വത്തിനായുള്ള സമരാസക്തി ഇവയുടെ മേലുള്ള നിയന്ത്രണം, പലസ്തീൻനാടിന്റെ സ്വാതന്ത്ര്യപ്രഖ്യാപനം, ഇവയെല്ലാം ഇരുട്ടുനീങ്ങി സത്യവെളിച്ചം പ്രകാശിക്കുന്നതിന്റെ ദൃശ്യങ്ങളല്ലയോ? ലോകത്തിന്റെ കേന്ദ്രബിന്ദു അതിന്റെ വെളിച്ചമാകുന്ന ക്രിസ്തു ആകയാൽ, ലോകചരിത്രം അവങ്കലേക്കുതന്നെ നീങ്ങുന്നു. 'അത് സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ളത് എല്ലാം പിന്നെയും ക്രിസ്തുവിൽ ഒന്നായിച്ചേർക്ക എന്നിങ്ങനെ കാലസമ്പൂർണ്ണതയിലെ വ്യവസ്ഥയ്ക്കായി കൊണ്ടുതന്നെ'

(എഫേ; 1. 10)

3 'ഞാൻ ആടുകളുടെ വാതിൽ ആകുന്നു' (വി. യോഹ. 10:7)

ജീവിതത്തിൽ സകല ബുദ്ധിയേയും കവിയുന്ന ദൈവസമാധാനം നമ്മുടെ ഹൃദയങ്ങളെയും നിനവുകളെയും കാക്കുന്നത് ക്രിസ്തുവിൽകൂടി ആകുന്നു ആത്മസന്തോഷത്തിന്റെ ഉറവയും അവൻ തന്നെ. എബ്രഹാം—ലിങ്കൺ രേഖപ്പെടുത്തിയിരിക്കുന്ന ഒരനുഭവം ഈ സത്യത്തെ ഉയർത്തി പിടിക്കുന്നു. 'I have often been driven to my knees in prayer for I—have no where else to go' അതു തന്നെയല്ലോ ശിമോൻ പത്രോസും പ്രതിവചിച്ചത് 'കർത്താവേ, ഞങ്ങൾ ആരുടെ അടുക്കൽ പോകും? നിത്യജീവന്റെ വചനങ്ങൾ നിന്റെ പക്കൽ ഉണ്ട്'' അവൻ വാതിൽ ആകയാൽ അവനിൽ കൂടി കടക്കുന്നവൻ രക്ഷപെടും— 'അവൻ അകത്തുവരികയും പുറത്തുപോകുകയും മേച്ചിൽ കണ്ടെത്തുകയും ചെയ്യും' ജീവിതത്തിന്റെ സമ്പൂർണ്ണതയും സമൃദ്ധിയും അവനിൽകൂടെ ലഭിക്കുന്നു. ക്രിസ്തുവിനെ മുമ്പിൽ വച്ചുകൊണ്ട് ചിന്തിക്കുകയും തീരുമാനിക്കുകയും ചെയ്യുക.

4 'ഞാൻ നല്ല ഇടയനാകുന്നു' (വി. യോഹ. 10;11)

ഇഹപരലോകങ്ങളിൽ നമുക്ക് ലഭിക്കുന്ന ദൈവകൃതമായ കരുതൽ ആകുന്നു ഇത്, 'നല്ല ഇടയൻ ആടുകൾക്കുവേണ്ടി തന്റെ ജീവനെ കൊടുക്കുന്നു' ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള ഇമ്മാനുവേൽ' ആകുന്നു അവൻ—കർത്താവിന്റെ ജനനത്തെപ്പററിയുള്ള പ്രവചനമിതായിരുന്നു

എങ്കിൽ, അതിൻെറ നിവൃത്തി 'ഞാനോ ലോകവസാനത്തോളം എല്ലാനാളും നിങ്ങളോടുകൂടെ ഉണ്ട്'' എന്ന തൻെറ അന്ത്യസന്ദേശത്തിൽ അടങ്ങിയിരിക്കുന്നു: **St. Augustine** പറയുന്നത്, **''God loves each one of us as if there was only one of us to love'.** 'ലോകത്തിൽ നാം ഒരാരം മാത്രമേ ഉള്ളു എന്ന രീതിയിലാണ് ദൈവം നമ്മെ ഓരോരുത്തരേയും സ്നേഹിക്കുന്നത്'' എന്നാണ്. 'ഞാൻ ഇനിക്കുള്ളവയെ അറിയുകയും എനിക്കുള്ളവ എന്നെ അറിയുകയും ചെയ്യുന്നു'

5 <u>'ഞാൻ പുനരുത്ഥാനവും ജീവനും ആകുന്നു'</u> (വി. യോഹ. 11.25) കോടാനുകോടി ആത്മാക്കൾക്ക് മരണാനന്തര ജീവിതത്തിൽ ആശ്വാസം കണ്ടെത്തുവാൻ സഹായിക്കുന്ന ഒരു നിത്യസത്യമാകുന്നു ഇത്. 'ക്രിസ്തുവിൽ ആകുക' എന്നതിൻെറ പരിണിതഫലമാകുന്നു നിത്യജീവൻ— നിത്യജീവൻെറ പരിണിതഫലമാകുന്നു ഉയിർപ്പ്—മരണം ജീവനിലേക്കുള്ള വാതിൽ ആകുന്നു. ക്രിസ്തുവിൽ വെളിപ്പെട്ട ദൈവസ്നേഹം ഈ ക്ഷണികമായ ലോകജീവിതം കൊണ്ട് പൂർണ്ണമാകുന്നില്ല—കാൽവറിതന്നെയും ആ സ്നേഹത്തിൻെറ ഒരു ആരംഭം മാത്രമായിരുന്നു. അനന്തമായി എന്തൊക്കെ ക്രിസ്തുവിൽ നിന്ന് നമുക്കു ലഭിപ്പാനുണ്ട് എന്ന് നാം അറിയുന്നില്ലാ— **Tennyson** എഴുതി: **'All experience is an arch where thro'/ gleams that untraveled world whose margin fades/for ever and for ever when I move'** 'ഓരോ ജീവിതാനുഭവവും അറിയപ്പെടാത്ത ലോകത്തിൻെറ ഒരു ദർശനം മാത്രമാകുന്നു. ഞാൻ മുമ്പോട്ടു നീങ്ങുന്തോറും അതിൻെറ അതിരുകൾ അനന്തതയിലേക്ക് ലയിക്കുന്നു.' ക്രിസ്തുവിനെ കൂടുതൽ കൂടുതൽ അറിയുന്തോറും അവൻ അത്ഭുതകരമായും എല്ലാവിധത്തിലും മതിയായവനായും വളരുന്നു. മരണം ഈ അത്ഭുതകരമായ വളർച്ചയുടെ ഒരു മുഖം മാത്രമാകുന്നു.അത് പൂർണ്ണമാകുവാൻ ഒരു നിത്യതതന്നെ ആവശ്യമാകുന്നു. വേറൊരു പദ്യശകലത്തിൽ അത് ചിത്രീകരിക്കുന്നത് ഇപ്രകാരമാണ് **'The streams on earth I' ve tasted,/More deep I' ll drink above:/There to an ocean fulness/His mercy doth expand'.** ഇഹലോകത്തിൽ ഞാൻ ചെറിയ അരുവികളിൽ നിന്നും കുടിച്ചു. പരലോകത്തിൽ ഞാൻ കൂടുതൽ അഗാധതയിൽ നിന്നും കുടിക്കും. അവിടെ അവൻെറ കരുണ, സാഗര സമാനം വളരുന്നു.' കർത്താവിൽ കൂടിവെളിപ്പെട്ട സ്നേഹം 'കണ്ണ് കണ്ടിട്ടില്ലാത്തതും, ചെവികേട്ടിട്ടില്ലാത്തതും, ഹൃദയം സങ്കല്പിച്ചിട്ടില്ലാത്തതും' ആകുന്നു. ഇതാകുന്നു പുനരുത്ഥാനത്തിൻെറ അന്ത:സാരം ഇത് അവൻെറ ഇഷ്ടന്മാരായ സ്നേഹിതന്മാർക്ക് പരലോകത്തിൽ ഒരുക്കപ്പെട്ടിരിക്കുന്നു. അതിന് നാമും യോഗ്യരായിതീരുവാൻ തന്നെ.

6. <u>'ഞാൻ സാക്ഷാൽ മുന്തിരിവള്ളി ആകുന്നു.'</u> (വി. യോഹ. 15.1) ക്രിസ്തുവിനോടുള്ള ആന്തരീകബന്ധമാകുന്നു ഇത്. 'ഞാൻ മുന്തിരിവള്ളിയും നിങ്ങൾ കൊമ്പുകളും ആകുന്നു.' (വി. യോഹ. 15:5) സഖായി കർത്താവിൻെറ മുമ്പിൽ നിന്നുകൊണ്ട് തൻെറ വസ്തുവകയിൽ പാതി ഞാൻ ദരിദ്രർക്കു കൊടുക്കുന്നു. വല്ലതും ചതിവായി വാങ്ങിയിട്ടുണ്ടെങ്കിൽ നാലുമടങ്ങ് മടക്കികൊടുക്കുന്നു എന്ന് പറയുമ്പോൾ, ഒരു സാഹിത്യകാരൻെറ മനോദർപ്പണത്തിൽ കർത്താവും സഖായിയും തമ്മിൽ ഒരു സംഭാഷണം നടക്കുന്നതായി ദർശിക്കുന്നു: കർത്താവു ചോദിക്കുന്നു: 'സഖായിയേ, ഇതിനായി നിന്നെ പ്രേരിപ്പിച്ചതെന്തായിരുന്നു?' അതിനുള്ള സഖായിയുടെ മറുപടി ഇപ്രകാരമാണ് **'I saw mirrored in your eyes the face of zachai I was meant to be'** 'ഞാൻ ആരായിത്തീരണമെന്നുള്ളത് ഞാൻ നിൻെറ കണ്ണുകളിൽ പ്രതിബിംബിച്ചുകണ്ടു' ഈ വലിയ സത്യം പ്രഖ്യാപിക്കുന്നത്, മനുഷ്യർ ക്രിസ്തുസദൃശരായി തീരണമെന്നതാണ്. അവനിൽ വസിക്കുമ്പോൾ നാം വളരെ ഫലം കായ്ക്കും. കർത്താവിനോട് ദൃഢമായി ബന്ധപ്പെടുക. അപ്പോൾ അവൻ നമ്മിൽ രൂപാന്തരം കൈവരുത്തും. ആത്മാവിൻെറ ഫലങ്ങൾ നമ്മിൽ വളരും ക്രിസ്തുസദൃശരായി അവനോടുകൂടി വസിക്കുന്നതാണല്ലോ സ്വർഗ്ഗം **'The way to heaven is through heaven'** 'സ്വർഗ്ഗത്തിലേക്കുള്ള വഴി സ്വർഗ്ഗത്തിൽകൂടെ തന്നെയാകുന്നു'.

7. <u>'ഞാൻ വഴിയും സത്യവും ജീവനും ആകുന്നു.'</u> (വി. യോഹ 14:6) വിവിധ മതസ്ഥാപകരെല്ലാം വഴി ചൂണ്ടിക്കാണിച്ചുകൊടുത്തിട്ട് കടന്നു പോയി. എന്നാൽ കർത്താവുമാത്രം 'ഞാൻ വഴി'യാകുന്നു എന്നു ഘോഷിച്ചു. കാളിദാസനോ, ഷേക്സ്പിയറോ കവിത എഴുതുന്നതിനുള്ള വഴി അല്ലായിരുന്നു. പരുമലതിരുമേനിയോ, വിശുദ്ധ ഫ്രാൻസീസോ ക്രിസ്ത്യാനി ആകുന്നതിനുള്ള വഴി അല്ലായിരുന്നു. അവർ എങ്ങനെ കവിത എഴുതാമെന്നോ, എങ്ങനെ ക്രിസ്ത്യാനിയായി ജീവിക്കാമെന്നോ മാത്രമേ കാണിച്ചിട്ടുള്ളു. എന്നാൽ കർത്താവ് പിതാവിങ്കലേക്കുള്ള വഴിയാകുന്നു. കർത്താവ് വഴിമാത്രമല്ലാ 'പ്രകാശത്തിൽനിന്നുള്ള പ്രകാശവും സത്യദൈവത്തിൽ നിന്നുള്ള സത്യദൈവവും....സാരാംശത്തിൽ പിതാവിനോട് സമനും ആകുന്നു.' 'അവനിലല്ലോ നാം ജീവിക്കുകയും ചരിക്കുകയും ഇരിക്കുകയും ചെയ്യുന്നത്.' നമുക്ക് അവൻെറ അവയവങ്ങളായി അവൻെറ ശരീരത്തിൽ വസിക്കുകയുംചെയ്യാം—നാം പിതാവിങ്കലേക്ക് വരുന്നത് അവനിൽകൂടി ആകുന്നു.അങ്ങനെ അവൻ പിതാവിങ്കലേക്കുള്ള ഏക വഴി ആകുന്നു.

# ബജററു പ്രസംഗം (തുടർച്ച)

## അസോസ്യേഷൻ സെക്രട്ടറി ശ്രീ. പോൾ മത്തായി

ഏറ്റെടുത്ത് നിവർത്തിയാക്കാൻ കഴിഞ്ഞ ഏറെ വെല്ലുവിളികളിൽ എനിക്ക് ഏററവും അഭിമാനമുണ്ടാക്കുന്നത് വൈദികരുടെ ശമ്പള പരിഷ്കരണഏകീകരണക്ഷേമനിധി സംസ്ഥാപന യജ്ഞത്തിൽ കൈവന്ന വിജയവും നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ യോഗ്യരായ അദ്ധ്യാപകരെ ആകർഷിക്കുന്നതിനുണ്ടായിരുന്ന സാമ്പത്തിക തടസ്സം നീക്കാൻ കഴിയുന്നതിലുമാണ്. നമ്മുടെ വൈദികരുടെ ജീവിത സുരക്ഷിതത്വവും ഉൽക്കണ്ഠാരഹിതമായ അനുദിന ജീവിതവും നാമോരുത്തരുടെയും ചുമതലയുടെ ഭാഗമാണ്. അക്കാര്യത്തിൽ പുതിയ സംവിധാനങ്ങളേർപ്പെടുത്താൻ കഴിയുന്നതിൽ ചാരിതാർത്ഥ്യമുണ്ട്.

നമ്മുടെ നൂറുകണക്കായ സ്കൂളുകളിലും, കോളജുകളിലും അദ്ധാപനജോലി ചെയ്യുവാൻ ഏററവും പ്രഗൽഭരും യോഗ്യരുമായ ചെറുപ്പക്കാരെ ഓരോ വർഷവും കണ്ടെത്തിക്കൊണ്ടിരിക്കേണ്ടതാണ്. ജീവിതത്തിന്റെ വെല്ലുവിളികളെ നേരിട്ട് പ്രശസ്ത വിജയം നേടിയവർക്ക് അവരുടെ വിജ്ഞാനം പുത്തൻ തലമുറയ്ക്ക് പകർന്നുകൊടുക്കാൻ അവസരം നൽകുന്നതിന് അവരുടെ കുടുംബങ്ങളുടെ സാമ്പത്തികാവസ്ഥ തടസ്സമാകരുത്. അതിന് ഇടവകതലം മുതലെ എല്ലാവരും ബദ്ധശ്രദ്ധരാകണം. പണമുള്ള അയോഗ്യൻ പണമില്ലാത്ത യോഗ്യനെ പിന്തള്ളി സ്ഥാനങ്ങൾ നേടുന്നത് ദൈവീകനീതിക്കും മാനുഷിക നീതിക്കും നിരക്കാത്തതാണ്. നമ്മുടെ സഭയിൽ അത്തരമൊരു സ്ഥിതിവിശേഷം സംജാതമാകാതെ നോക്കുന്നതിനുവേണ്ട ഏർപ്പാടുകൾ അത്യന്താപേക്ഷിതമാണ്. ഉദ്യോഗനിയമനങ്ങൾക്ക് പരിഗണിക്കേണ്ടത് ഉന്നതയോഗ്യതയും അർപ്പണബോധവും മാത്രമായിരിക്കണം.

ഇക്കാലയളവിൽ പൂർത്തിയാക്കുകയോ, ആരംഭം കുറിക്കുകയോ ചെയ്ത പല പദ്ധതികളുടെയും ഗുണഫലങ്ങളും മേന്മകളും അനുഭവവേദ്യമാവുക അടുത്ത തലമുറയുടെ നാളുകളിലായിരിക്കും എന്ന സത്യം നാം മറക്കാതിരിക്കുക. ഇരുപത്തൊന്നാം നൂററാണ്ടിലെ വെല്ലുവിളികളെ കൂടുതൽ ആത്മവിശ്വാസത്തോടെ നേരിടുന്നതിന് നമ്മുടെ സഭയെ സജ്ജമാക്കാൻ ഇരുപതാം നൂററാണ്ടിലെ കാൽവയ്പ് സഹായിക്കുന്നെങ്കിൽ തീർച്ചയായും നമുക്കതിൽ അഭിമാനിക്കാം.

സഭാമക്കളുടെ മാനസിക വളർച്ചയിലും പുതിയ കാൽവയ്പുകൾ നടത്തേണ്ടതുണ്ട്. ഇടവകകളെ കേന്ദ്രമാക്കി ജാതിമതഭേദമെന്യേ നിരക്ഷരത, ദാരിദ്ര്യം, തൊഴിലില്ലായ്മ ഇവകൾ നിർമ്മാർജ്ജനം ചെയ്യുന്നതിനുള്ള സമഗ്രപരിപാടികൾ ആസൂത്രണം ചെയ്ത് പ്രാവർത്തികമാക്കണം. എഴുത്തും, വായനയും അറിയാത്തതും, ദാരിദ്ര്യവും, തൊഴിലില്ലായ്മയും കൊണ്ട് ജീവിതം വഴിമുട്ടി നിൽക്കുന്നതുമായ ഒരൊററയാൾ പോലും നമ്മുടെ പ്രവർത്തനമേഖലയിലെങ്ങും ഉണ്ടാവാൻ പാടില്ലെന്ന നിർബന്ധത്തോടെ പ്രവർത്തിക്കണം.

സഭാംഗങ്ങളുടെയിടയിൽ കലാസാഹിത്യമാനങ്ങളിൽ പ്രതിഭ കാട്ടുന്നവർക്കുവേണ്ടിയും മററു തലങ്ങളിലും ഏർപ്പെടുത്തിയിട്ടുള്ള അവാർഡുകൾക്കും മററും അർഹരായവരെ കണ്ടെത്താൻ നിഷ്പക്ഷമതികളായ വിദഗ്ധരുടെ ഒരു സമിതി രൂപവൽക്കരിക്കേണ്ടതുണ്ട്.

നമ്മുടെ കാലഘട്ടത്തിലെ അത്ഭുതമാദ്ധ്യമമായ ടെലിവിഷൻ നമ്മുടെ മാതൃഭാഷയിലും പ്രവർത്തനക്ഷമമായിട്ടുണ്ട്. ടെലിവിഷൻ കേന്ദ്രത്തിനാവശ്യമായ പരിപാടികളിൽ നല്ലൊരു പങ്ക് പുറമേനിന്ന് പണം കൊടുത്തു വാങ്ങുകയാണ് പതിവ്. ഈ രംഗത്ത് പ്രത്യേകിച്ച് ക്രൈസ്തവ വിശ്വാസങ്ങളുമായി ബന്ധപ്പെട്ട മാർഗ്ഗംകളി, മാർത്തോമ്മൻ പാട്ട്, വാതിൽ തുറപ്പാട്ട് തുടങ്ങിയ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ പാരമ്പര്യത്തിലലിഞ്ഞു ചേർന്നിട്ടുള്ള പ്രാചീന കലാരൂപങ്ങൾ ഉൾപ്പെട്ട നല്ല ടെലിവിഷൻ പരിപാടികൾ നിർമ്മിച്ച് ദൂരദർശന് നൽകുന്നതിനു സഹായകമാകുംവിധം നമ്മുടെ സഭയുടെ മേൽനോട്ടത്തിൽ ഒരു ടെലിവിഷൻ വീഡിയോ ഡോക്യുമെൻററി വിഭാഗം പ്രവർത്തനം ആരംഭിക്കുന്നത് സമയോചിതമാകുമെന്ന അഭിപ്രായം എനിക്കുണ്ട്.

---

ഇപ്രകാരം, ഏഴുവിധത്തിൽ താൻ ആരാകുന്നു എന്ന് യേശുലോകത്തിന് വെളിപ്പെടുത്തി (1) ക്രിസ്തു നമ്മെ പോഷിപ്പിച്ച് നമുക്ക് ശക്തി നൽകുന്നു (2) അവൻ നമുക്ക് വഴികാണിക്കുന്ന വെളിച്ചമാകുന്നു. (3) അവൻ തന്നെ ജീവിതത്തിന്റെ സംസർഗ്ഗത്തിലേക്കു പ്രവേശിക്കുവാനുള്ള കവാടമാകുന്നു. (4) അവൻ സ്വയം ബലിയായി അർപ്പിച്ച് ആ സംസർഗ്ഗത്തിന്റെ കാവൽക്കാരനായി നിലകൊള്ളുന്നു. (5) അവൻതന്നെ ആ സംസർഗ്ഗത്തിന്റെ ജീവൻ ആകുന്നു. അവൻ മൂലം നാം ജീവിക്കുന്നു (6) അവൻ തന്നെ ആ സംസർഗ്ഗമാകുന്നു. എന്തെന്നാൽ അവന്റെ ജീവനാകുന്നു ആ സംസർഗ്ഗത്തിലൂടെ നമ്മിലേക്ക് പ്രവഹിക്കുന്നത്. (7) സർവോപരി, അവൻ തന്നെ പ്രവൃത്തിക്കുവാനുള്ള വഴിക്കു വിശ്വസിക്കുവാനുള്ള സത്യവും, ജീവിപ്പിക്കുന്ന ജീവനും, ആകുന്നു.

—o—

സമൂഹത്തിന്റെ മനസ്സാക്ഷിയെ കാർന്നുതിന്നുന്ന മദ്യവും, മയക്കുമരുന്നും, സാന്മാർഗ്ഗിക അധഃപതനവും മനുഷ്യനിൽനിന്ന് ദുരീകരിക്കുന്നതോടൊപ്പം അതിന്റെ ആദ്യത്തെ കാൽവയ്പായി സഭയുടെ ഔദ്യോഗിക ഭരണ ചുമതലകൾ എല്ലാം ലഹരിവിരുദ്ധ പരിപാടികളുമായി സഹകരിക്കുന്ന ഉത്കൃഷ്ടരെ മാത്രം ഭരമേല്പിക്കണം.

സഭയുടെ ഭൗതികമായ വളർച്ചയിൽ മാത്രം മുൻതൂക്കം കൊടുക്കുന്നു എന്നുള്ള വിമർശനത്തിന് ഇടംവരാതെ ജീവകാരുണ്യപ്രവർത്തനത്തിനും സഭാവിശ്വാസബോധനത്തിനും, ആത്മീകോത്ഥാനത്തിനും പ്രാമുഖ്യമുള്ള തീവ്രയത്ന പരിപാടി നടപ്പാക്കുന്നു എന്നു കാണുന്നതിൽ സഭയാകമാനം അഭിമാനം കൊള്ളുന്നുണ്ട്. ഈദൃശ്യപ്രവർത്തനങ്ങൾ കൂടുതൽ ഊർജ്ജസ്വലമാക്കുന്നതിന് ഇടവക ബജററ് അവതരണസമയത്തുതന്നെ ജീവകാരുണ്യപ്രവർത്തനത്തിന് അഞ്ചു ശതമാനവും സഭാവിശ്വാസ ബോധനത്തിന് അഞ്ചു ശതമാനവും എന്ന തോതിൽ കുറയാതെ വിഹിതം മാററിവയ്ക്കുവാൻ നാം നിർബന്ധിതരാകണം.

നമ്മുടെ സഭാവിശ്വാസികളുടെ ആത്മീകവും, ഭൗതീകവുമായ പുരോഗതി ലക്ഷ്യമാക്കി ആഭ്യന്തര മിഷ്യൻ പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കേണ്ടതാണ്. ആയത് എല്ലാ ഭദ്രാസനങ്ങളിലും രൂപവൽകരിക്കുകയും ക്രമീകൃതവും കേന്ദ്രീകൃതവുമായഒരു ഭരണസമിതിയുടെ ചുമതലയിൽ കൂടുതൽ ആധുനിക സജ്ജീകരണങ്ങളോടുകൂടി യാഥാർത്ഥ്യവൽക്കരിക്കേണ്ടതായിട്ടുണ്ട്.

ഭാരതത്തിന്റെ ദാഹിക്കുന്ന ആത്മീക വയലുകളിൽ സഭയുടെ വിശ്വാസ ദീപവുമായി ഓടിയെത്തി സുവിശേഷവൽക്കരണ തീവ്രയത്ന പരിപാടികൾ ആസൂത്രണം ചെയ്യേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. കഴിവുള്ള ഇടവകകളുടെ ആഭിമുഖ്യത്തിൽ പുതിയ മിഷൻ സെൻററുകൾ ദത്തെടുത്ത് ക്രിസ്തീയ ദൗത്യം നിറവേററേണ്ടതായിട്ടുണ്ട്.

വി. വേദപുസ്തകവും ആരാധനാക്രമങ്ങളും പ്രാദേശിക ഭാഷകളിൽ തന്നെയാവണം എന്നതാണ് ഓർത്തഡോക്സ് സഭാപാരമ്പര്യം. നിർഭാഗ്യവശാൽ മലങ്കര ഓർത്തഡോക്സ് സഭയുടെ തനതായ ചൊവ്വുള്ളതും, കുററമില്ലാത്തതുമായ വേദപുസ്തകം മലയാളത്തിൽ പൂർണ്ണമായി പ്രസിദ്ധീകരിക്കുവാൻ നമുക്കു കഴിഞ്ഞിട്ടില്ല. ആയതിനാൽ ബൈബിൾ സൊസൈററി പോലുള്ള പ്രസ്ഥാനങ്ങൾ ഇറക്കുന്ന ബൈബിളിനെയാണ് നാം തല്ക്കാലം ഉപയോഗപ്പെടുത്തുന്നത്. ഈ ദുഃസ്ഥിതി മാററിയെടുക്കുന്നതിന് അടിയന്തരമായി ഓർത്തഡോക്സ് സഭയുടേതായി സമ്പൂർണ്ണ വേദപുസ്തകം മലയാളഭാഷയിൽ പ്രസിദ്ധീകരിക്കേണ്ടതാണ്. അതോടൊപ്പം സഭാപിതാക്കന്മാരുടെ അമൂല്യമായ കൃതികൾ സഭാമക്കൾക്ക് പഠിച്ച് സ്വായത്തമാക്കാൻ തക്കവിധം സരളവും ലളിതവുമായ ഭാഷയിൽ അവയുടെ തർജ്ജിമ തയ്യാറാക്കി പ്രസിദ്ധീകരിക്കുവാനുള്ള സംവിധാനം എത്രയുംവേഗം നടപ്പാക്കേണ്ടിയിരിക്കുന്നു.

ഈ പുതിയ ഇനങ്ങൾക്ക് സ്വാഭാവികമായി വേണ്ടിവരുന്ന അധികച്ചെലവിനുള്ള തുക **Other items of developmental work**–ന് കൊള്ളിച്ചിട്ടുള്ള തുകയിൽ നിന്ന് എടുക്കാവുന്നതാണ്.

ബഹുമാന്യരെ, നമ്മുടെ സഭയെ സംബന്ധിച്ച് ഭാവിയിലേക്കുള്ള എന്റെ എളിയ സ്വപ്നങ്ങളുടെ രൂപരേഖയാണ് ഇതുവരെയ്ക്കും ഞാൻ സമർപ്പിക്കാൻ ശ്രമിച്ചത്. കൂട്ടായ പ്രവർത്തനംകൊണ്ട് ചെറുതും വലുതുമായ കുറെ നേട്ടങ്ങൾ കൈവരിക്കാൻ കഴിയുമെന്ന് അനേകം പരിമിതികളുണ്ടായിട്ടും കഴിഞ്ഞ നാലു വർഷങ്ങളിൽ നാമൊരുമിച്ച് തെളിയിച്ചു. നിങ്ങളുടെ സേവകനായി വിജയം നേടുന്നതിന് എനിക്കു കലവറയില്ലാതെ അനുഗ്രഹങ്ങൾ നൽകിയ പ. കാതോലിക്കാബാവാ തിരുമേനിയോടും നിർലോപമായ സഹകരണം നൽകിയ അഭിവന്ദ്യ തിരുമേനിമാരോടും വൈദികരോടും അൽമായ സഹോദരങ്ങളോടും ഹൃദയത്തിന്റെ അടിത്തട്ടിൽ നിന്നുയരുന്ന നന്ദിയുടെ വചസുകൾ ഞാൻ പറഞ്ഞുകൊള്ളട്ടെ.

—○—

# PRAYER FOR THE FAITHFUL DEPARTED AND THE INVOCATION OF SAINTS (i)

Prayer for the faithful departed and the invocation of saints have been long cherished beliefs and practices of the Christian Church. It was only by the 16th century or afterwards that any significant objection to these practices was raised. In fact, among the early Protestants, the ground of such objection was not mainly doctrinal, but historical. It was true that many superstitions and immoral tendencies had crept in the Roman Church in connection with these practices–for example, sale of indulgences even for the dead and the abuses in the veneration of the relics of saints. Hence, it was necessary to check such dangerous tendencies. There was only one criterion for the Reformers to test the validity of any belief and practice and that was the Bible. Anything not explicitly commanded in the Bible, was thus rejected. As a result, even without a thorough investigation to the Biblical and theological basis, the practices of praying for the departed and the invocation of saints, were thrown out. Reformers failed to understand that these were not just rituals. but expressions of the Christian faith, well-founded on the Bible and the Christian Tradition.

Generally speaking, while the Roman Catholics and the Orthodox (both Eastern Orthodox and Oriental Orthodox) consider these as fundamental to the life of the Church the Protestants (exculding a number of Anglicans and Marthomites) reject them. Let us try to discuss briefly, why the Portestants reject them, and why we uphold them.

1. **Prayer for the faithful departed:**

Mainly there are two objections to the prayer for the departed. 1) The state of the departed is such that they will not be benefitted by any prayer. They are in a state of "silence", awaiting the last judgement. At the last Judgement, the only criterion will be the life on earth. Hence, they are not going to be benefitted by our prayer. 2) There is no scriptural basis for this practice.

Regarding the state of the departed, we disagree with them. The faithful departed are not entering to an 'eternal rest', or "a peaceful sleep", or "an inactive silence". On the otherhand, they are continuing an active life in a wider horizon beyond time and space. Let us see the Biblical references that support this fact.

i. **John 11:25, 26** "Jesus said to her (Martha) "I am the resurrection and the life; he who believes in me, though he die, yet shall he live, and whoever lives and believes in me shall never die."

---

**Rev. Dr. Fr. JACOB KURIAN**

---

A believer in Christ shall never die. He still lives in Christ, even if departed from this earthly life.

ii. **Philippians 1:23** "My desire is to depart and be with Christ, for that is far better." St. Paul here prefers a departed life with Christ to a bodily life here on earth. In 1:21 he says "to die is gain".This naturally implies that St. Paul was hoping for a rejoicing life with Christ, not an inactive sleep, after departure.

iii. All the references to the Church in the Bible testify that the Church includes not only the living but also the departed. (According to Ephesians 1:23,4:4, and colossians 1:18, 24, 3:15, Church is the Body of Christ. According to Ephe. 5:22–27, Church is the Bride of Christ. According to Ephe. 2:19–22, 1 Cor. 3:16–17, 6:19, Mathew 16:18 and John 14:2, Church is the Temple of God). Church is not a spatio-temporal institu-

tion. If Christ lives beyond time and space, His Body and Bride, the Church, also must live beyond time and space. All the faithful are thus united to Church and Christ, beyond time and space. Hence by the ordinary death no believer gets separated from Christ or from the Church.

The faithful departed are still in the Church. In the encharistic service and on the other occasions of Church's workship, the departed are also worshipping with us.

iv. According to Ephe 2:20–22, the Church is being built up "on the foundation of the apostles and the prophets". Apostles and prophets are no more on earth. But they are still the foundation, being alive in the Church.

v. In Hebrews 12:22–24, is narrated the blessed state of the members of the Church.

"But you have come to Mount Zion and to the city of the living God, the heavenly Jerusalem, and to innumerable angels in festal gathering, and to the assembly of the first-born who are enrolled in heaven, and to a judge who is God of all, and to the spirits of just men made perfect, and to Jesus, the mediator of a new covenant, and to the sprinkled blood that speaks more graciously than the blood of Abel."

The presence of the Spirits of just men assures us the continuing active presence of the departed in the Church, the worshipping community. Also, the references to such presence is further seen in Heb. 12:1, Revelation 7:13–17.

vi. In Rom. 8:38, St. Paul says that death cannot separate us from the love of God in Christ Jesus. This could be considered as a hint to the continuation of life in the love in Christ, even if departed from this world.

vii. According to Rom. 12:4–5 and 1 Cor. 12: 12–26, life in the Church is similar to the life of the organs of one body. Since death does not cancel Church-membership, it also does not prevent the mutual responsibility to pray for each other.

viii In Luke 16 we find the parable of the rich man and Lazarus. One of the implications of this parable is that the departed ones are in a state of life and loving concern. If the unfaithful rich man had such a concern, how much more, the faithful departed would have it!

ix. A believer's (baptized person's) life should be in 'the newness of life' (Rom: 6:4). It is a growing and continuous life, unhindered by any departure from the world. That is why, St, Paul again assures the Christians that they have passed death and now they are alive to God.

"So you also must consider yourselves dead to sin and alive to God in Chirst Jasus" (Rom. 6:11).

Hence, to a baptised Christian, according to the Bible, the departure from the world makes not much difference, and it means no hindrance to the newness of life.

x. Let us see what St. Paul means by "those who are asleep". (1 Thess 4:13) (also see Jn. 11:11; 1 Cor. 15:51). Does it mean an inactive state of the departed? "Wake" and "sleep" were two terms used by St. Paul to signify the state of the living and the departed respectively. But in both the stages St. Paul clearly envisaged a life with Christ for a Christian"....that whether we wake or sleep we might live with him" (1 Thess 5:10) Hence "sleep" (death) is also meant to live with Jesus. Moreover, we know from ordinary experience that even in ordinary sleep, we are 'active' in many respects: our physiological systems are functioning and we may be seeing dreams–. Hence in no way, sleep signifies a silence or inactive state. (The word "Rest" (Rev. 6;11, 14:13) is also to be taken in this sense).

xi. In 1 Cor. 15:36,37 St. Paul compares death and resurrection with the death and

sprouting of the grain of wheat. Here also, the death and transformation of wheat in the soil is a very vital process. Hence, this image alose supports the vitality and transformation of the faithful departed.

xii. In 1 Peter 3:19 and 4:6, Peter speaks about the preaching of our Lord to the departed souls. This clearly testifies to the fact that the departed souls are in such a state that they have the chance and possibility of correction.

xiii. Luke 23:43 Jesus says to the repented thief: "Today you will be with me in Paradise." Life with Jesus in Paradise after the departure from the body is to be nothing but an active state.

xiv. On the Mount of Transfiguration, Moses and Elijah conversed with Jesus (Mathew 17:3) regarding his death at Jerusalem. This implies that the departed Moses and Elijah were in such a state where there was the possibility for an active involvement in the incarnational mission.

xv. Psalm 115:17, 18 some people use 17th verse to object to the practice of praying for the departed. This reads, "The dead do not praise the Lord, nor do any that go down into silence." Actually here the term 'the dead' is used to signify the gentile nations mentioned in verse 2. The Psalmist is comparing them with the believers along with him in verses 17 and 18. Verse 18 reads: "But we will belss the Lord from this time forth and for ever more." Compared to the gentiles who are dead spiritually, people of Israel are praising the Lord 'forever' (even if departed from this world). Also, we should bear in mind that our belief in the living state of the departed is not based on the O. T., but on the N. T. more specifically on the death and resurrection of our Lord and on the experience of the Church. Of course, O. T. does give signs and suggestions to the N. T. faith, as is seen in Ps 115:17,18.

To sum up, the Biblical references are numerous to support the active state of the faithful departed in the Church. If they are in the Church, as members of the Church, What should be our mutual responsibility? It is first and foremost, our mutual prayer- Hence, we are obliged to pray for the faithful departed. Consider the following facts also.

i. In Ephe. 6:18 and 1 Tim. 2:1 St. Paul i reminding of the necessity of prayer for the whole faithful. Can we say that St. Paul exempted the departed from "the faithful"?

ii. 2 Tim. 1:16-18, rememberance of a departed Christian named Onesiphorus. In Verse 18, St. Paul is praying for him. "May the Lord grant him to find mercy from the Lord on that day". The prayer form is more clear in the Greek original.

iii. The ancient Christian practice of receiving baptism on behalf of the departed, (1 Cor. 15:29, Hermas Sim. IX), is also justifying the fact that our prayerful actions on their behalf are not in vain.

iv. According to Philippians 1:4, 1 Cor. 1:8, 1 Thess. 5:23, the faithful are in the process of growth and purification till the day of Judgement. The criterion for the last Judgement will not be the life on earth alone, but the entire life till the Judgement. Hence there is the relevance for our prayer on behalf of them while they are also praying for themselves and us. (Cont.)

—o—

# നീതിയുടെ പാതയിൽ

(വി. മത്തായി. 20: 1–16)

ആനന്ദമെങ്ങും വിരിഞ്ഞു, ദിനോദയ–
മായി, നല്പൊന്നൊളി നീളെപ്പരക്കയായ്,
തല്പരന്മാരാം തൊഴില്ക്കാരെ വേലയ്ക്കു
ധന്യനക്കർഷകമുഖ്യൻ വിളിക്കയായ്.
തന്നിടാം ഞാൻ പണമോരോന്നു കൂലിയായ്,
വന്നു ചെയ്വിൻ പണി തോപ്പിലുത്സാഹമായ്.
നന്നാലുചാലുകിളച്ചു മറിച്ചുമ–
ണ്ണൊന്നായൊരുക്കിനന്മുന്തിരി പാകുവാൻ.
മേനിയോർത്തെത്തി കുറച്ചുപേരക്കരാർ
മാനിച്ചുകൊണ്ടു മൂന്നാം മണിക്കും ചിലർ,
പിന്നെയാറാം മണിക്കും ചിലരെത്തിനാർ,
ചേർന്നൊമ്പതാം മണിനേരത്തുമങ്ങനെ.
എന്നാലുമാരാംക്കാരെ വേണമെന്നോർത്തുപി–
ന്നന്നയശാലി പോയിത്തെരു വീഥിയിൽ.
മാഴ്കി മിനക്കെട്ടിരിക്കും തൊഴില്ക്കാരെ
മാടി വിളിച്ചു പണിക്കേർപ്പെടുത്തിനാൻ.
അന്തിതൻ ചോപ്പു വിൺ കോണിൽ പരക്കവേ,
അപ്പണി തീർത്തവർ പോവാനൊരുങ്ങവേ,
പെട്ടെന്നണഞ്ഞധികാരി ചാരെപ്പണ–
പ്പെട്ടിയും ചുണ്ടിലെ പുഞ്ചിരിപ്പൂവുമായ്.
മുൻപരും പിൻപരുമെന്ന മുറയ്ക്കവർ
തൻ പദതാരിലണഞ്ഞു നിരക്കവേ,
താൻ പണമോരോന്നു നല്കി മുൻ ചൊന്നപോ–
ലിമ്പമായ്, ഭേദമില്ലാത, വർക്കൊന്നു പോൽ
ആദ്യമേ വന്നവരമ്പരന്നപ്പൊഴു–
താധിയും കോപവുമാർന്നുര ചെയ്കയായ്
'എന്തൊരു നീതിയിതമ്പേ' പുലർച്ചതൊ–
ട്ടന്തിയോളം കൊടും ചൂടിൽപ്പണിഞ്ഞവർ
ഞങ്ങളെന്നോർക്കണം; തുല്യതനല്ലതെ–
ന്നങ്ങിതിൽ കാണുകിലായതു കഷ്ടമാം;
ഓതിനാൻ പൂവനത്തിന്നുടയോനുടൻ
'ഭീതി വേണ്ടേതു, മിതെൻ നയനീതിയാം,
എൻ നിലയ്ക്കുള്ളതാ മുൺമ നിനച്ചു, മുൻ–
ചൊന്ന മട്ടല്ലയോ ചെയ്തു ഞാനീവിധം.
മുൻപരായ് മാറിടും പിൻപരിബ്ഭൂമിയിൽ,
പിൻപരായ് മുൻപരുമപ്പടി താൻ ദൃഢം'
ആ യുവ നീതി തൻ വൈഭവം കാൺകയാ–
യായിരം താരകക്കൺകളാലംബരം.

**സി. ഗീവറുഗീസ്, ഞാലിയോട്**

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**









ഗ്രേസിക്കുട്ടി. കിളിയന്തറ

# ബൈബിൾ നാമകോശം (തുടർച്ച)

ഫാ. ഡാനിയേൽ എൻ. വറുഗീസ്, എം. എ., ബി. എഡ്., എം. ററി, എച്ച്.

## ദാവീദ് (DAVID) O. T.

യിശ്ശായിയുടെ ഇളയപുത്രൻ ബേതലഹേമിലെ ഒരു ആട്ടിടയൻ, ശൗലിനുശേഷം ഇസ്രായേല്യരുടെ രാജാവായി. വളരെ സാഹസിക പ്രവർത്തികൾ കൊണ്ടു നിറഞ്ഞ ആദ്യകാലജീവിതം. ഇക്കാലത്ത് വലിയൊരു ഫെലിസ്ത്യ രാക്ഷസനായിരുന്ന ഗോലിയാത്തിനെ വെറും കല്ലും കവിണയും യഹോവയിലുള്ള ഉറച്ച വിശ്വാസവും കൊണ്ട് തോൽപിച്ചുകൊന്നു. ഫെലിസ്ത്യർക്കെതിരായുള്ള ദാവീദിന്റെ വിജയവും ധൈര്യവും കാരണം ശൗൽ രാജാവ് തന്റെ മകൾ മീഖലിനെ ദാവീദിനു വിവാഹം കഴിപ്പിച്ചുകൊടുത്തു. സംഗീതത്തിലും വാൾപ്രയോഗത്തിലുമുള്ളവൈദഗ്ധ്യം മൂലം ദാവീദ് ശൗൽ, രാജാവിന്റെ സ്നേഹഭാജനമായിത്തീർന്നു. ശൗലിന്റെ മകനായ യോനാഥാൻ ദാവീദിന്റെ ഉററ മിത്രമായും തീർന്നു. പക്ഷേ ജനങ്ങളുടെ ഇടയിൽ ദാവീദിനുണ്ടായ പ്രസിദ്ധിയും പ്രീതിയും ശൗലിനെ അസ്വസ്ഥനാക്കുകയും, അവനോടുള്ള എതിർപ്പിനു കാരണമാക്കയും ചെയ്തു. ശൗൽ ദാവീദിനെ കൊട്ടാരത്തിൽ നിന്നും ആട്ടിപ്പായിച്ചു. അങ്ങനെ ദാവീദ് കുറെക്കാലത്തേക്ക് രാജ്യഭ്രഷ്ടനായി ഒളിച്ചോടിനടന്നു. ശൗലിന്റെ മരണശേഷം ദാവീദ് തിരിയെവന്ന് യിസ്രായേലിന്റെ സിംഹാസനത്തിൽ ആരൂഢനായി. അയൽ രാജ്യങ്ങളെല്ലാം ആക്രമിച്ചു കീഴ്പ്പെടുത്തി യിസ്രായേല്യരെ ഒരു വലിയ ശക്തിയാക്കിത്തീർത്തു. ദാവീദിന്റെ സുപ്രധാന വിജയങ്ങളിൽ ഒന്ന് യെബൂസ്യരുടെ ശക്തികേന്ദ്രമായിരുന്ന സീയോൻ പിടിച്ചെടുത്തതായിരുന്നു. അവിടെ അവൻ 'ദാവീദിന്റെ പട്ടണം' എന്നറിയപ്പെടുന്ന യെറുശലേം പട്ടണം സ്ഥാപിക്കയും തനിക്കായി ഒരു വലിയ കൊട്ടാരം നിർമ്മിക്കയും ചെയ്തു. സമാഗമന കൂടാരം ഉണ്ടാക്കി നിയമ പെട്ടകം അതിനുള്ളിൽ സ്ഥാപിച്ചു. അങ്ങനെ യെറുശലേമിനെ മതത്തിന്റെയും എബ്രായ രാഷ്ട്രത്തിന്റേയും കേന്ദ്രസ്ഥാനമാക്കി.

എന്നാൽ ദാവീദിന്റെ ജീവിതം സൗഭാഗ്യങ്ങളോടൊപ്പം കഷ്ടപ്പാടുകളും ദുഃഖങ്ങളും പാശ്ചാത്താപവും ഉൾക്കൊള്ളുന്നവയായിരുന്നു. തന്റെ ആത്മസ്നേഹിതനായിരുന്ന യോനാഥാന്റെയും പ്രിയപുത്രനായിരുന്ന അബ്ശാലോമിന്റെയും മരണങ്ങൾ അദ്ദേഹത്തിനു തീരാദുഃഖമുണ്ടാക്കി. ബത്ത്ശേബായെ അപഹരിക്കുന്നതിനായി അവളുടെ ഭർത്താവായ ഊരിയാവിനെ കൊല്ലിച്ച സംഭവം പിൽക്കാലത്ത് തന്റെ മനഃസാക്ഷിയെ പിടിച്ചുകുലുക്കി അനുതാപത്തിന്റെ ശിബിരങ്ങളിലേക്കുതന്നെ നയിച്ചു. യിസ്രായേൽക്കാരുടെ ഏററവും ഉത്തമനും മഹാനുമായ രാജാവായി ഇന്നുവരെ ദാവീദ് പരിഗണിക്കപ്പെട്ടുവരുന്നു. (1. ശമുവേൽ 16:1–13; 14–23; 17:41–54; 2 ശമു. 2:4; 11:2–27; 1 രാജാ. 2:1–9)

## ദാൻ (DAN) O. T.

യാക്കോബിന്റെ 12 ആൺമക്കളിൽ ഒരുവൻ. റാഹേലിന്റെ ദാസി ബിൽഹായാണ് അമ്മ. നഫ്ത്താലി ഇളയ സഹോദരൻ. പലസ്തീൻ നാടുഭാഗിച്ചപ്പോൾ ദാനിനും അവന്റെ പിൻതുടർച്ചക്കാർക്കും യോപ്പായ്ക്കടുത്ത് കടൽത്തീരത്തുകിടക്കുന്ന താഴ്ന്നപ്രദേശങ്ങളും മലമ്പ്രദേശത്തുള്ള ഒരു ചെറിയ ഭാഗവും ലഭിച്ചു. എന്നാൽ ഫെലിസ്തരെ ഈ ഭാഗത്തുനിന്നും ഓടിച്ചുകളയാൻ നിവൃത്തിയില്ലാതെവന്നപ്പോൾ ദാനും കൂട്ടരും യിസ്രായേൽരാജ്യത്തിന്റെ വടക്കേ അററത്തുപോയി പാർത്തു. (ഉല്പത്തി 30:6)

## ദാനിയേൽ (DANIEL) O. T.

പലസ്തീൻ നാട്ടിൽനിന്നും പിടിച്ചുകൊണ്ടുവന്ന് ബാബിലോൺ രാജാവായ നെബൂഖദ്നേസറിന്റെ കൊട്ടാരത്തിൽ താമസിപ്പിച്ചിരുന്ന നാലു ബാലന്മാരിൽ ഒരുവൻ. അവിടെ വളർന്ന് പ്രസിദ്ധനായ ഇസ്രയേൽ പ്രവാചകനായിത്തീർന്നു. കൊട്ടാരത്തിലെ രാജകീയഭക്ഷണം കഴിക്കുന്നതിൽനിന്നും വിമുക്തരായി സാധാരണ സസ്യഭക്ഷണം കഴിച്ചുവളരാൻ ഈ ബാലന്മാർ രാജാവിൽ നിന്നും പ്രത്യേക അനുവാദം വാങ്ങിച്ചു. ബാബിലോണിയൻ പരിജ്ഞാനത്തിൽവളർന്നുവെങ്കിലും യിസ്രായേല്യരുടെ ആചാരങ്ങളും യഹൂദമതവിശ്വാസവും പാലിച്ചു ജീവിച്ചു. നെബൂഖദ്നേസർ രാജാവു കണ്ട പല സ്വപ്നങ്ങളും വ്യാഖ്യാനിച്ചുകൊടുത്തു രാജസന്നിധിയിൽ പ്രസിദ്ധനും സംപ്രീതനുമായിത്തീർന്നു. രാജാവ് ദാവീദിനെ ബാബിലോൺ പ്രോവിൻസിന്റെ ഭരണക്കാരനും, രാജ്യത്തെ വിദ്വാന്മാരിൽ പ്രധാനിയുമാക്കി. നെബൂഖദ്നേസർ രാജാവിനുണ്ടാകാൻ പോകുന്ന വലിയരാജത്വം, ഐശ്വര്യം, ശക്തി, മഹത്വം, എന്നിവയെക്കുറിച്ചും, രാജാവിന് ഭാവിയിൽ ഉണ്ടാകാൻപോകുന്ന ചിത്തഭ്രമം, പിന്നാലെ വരുന്ന, മൃഗങ്ങൾ പ്രതിനിധാനം ചെയ്യുന്ന, നാലു സാമ്രാജ്യങ്ങൾ, ആത്യന്തികമായി സംഭവിക്കാൻ പോകുന്ന ലോകരാജ്യങ്ങളും ദൈവരാജ്യവും തമ്മിലുള്ള സംഘട്ടനം തുടങ്ങിയ കാര്യങ്ങളെക്കുറിച്ചു ദാനിയേൽ സ്വപ്നവ്യാഖ്യാനങ്ങളിൽ കൂടെ രാജാവിനെ ധരിപ്പിച്ചു. ദാനിയേലിന്റെ ഉന്നമനത്തിൽ അവനോടുണ്ടായ അസൂയ തന്നെ നശിക്കാനുള്ള ഗൂഢാലോചനയ്ക്കു വഴിതെളിച്ചു. ദാര്യാവേശ് രാജാവിന്റെ ഉത്തരവിനെ ലംഘിച്ചതിന്റെ പേരിൽ

# അസാന്മാർഗ്ഗിക ജീവിതത്തിന് "ശ്രേഷ്ഠാനുമതി" വേണമെന്നോ?

റവ. ഡോക്ടർ കെ. സി. മാത്യു, ന്യൂയോർക്ക്

ഇക്കഴിഞ്ഞ ഏപ്രിൽ ലക്കം മലങ്കരസഭയിൽ മി. തോമസ് ജോൺ 'അമേരിക്കൻ ഭദ്രാസനത്തിന്റെ ഭാവിയും സാധ്യതകളും' എന്ന ശീർഷകത്തിൽ എഴുതിയിരുന്ന ലേഖനം പ്രത്യേകം ശ്രദ്ധാർഹമാണ്. അമേരിക്കൻ ഭദ്രാസനത്തെപ്പററി തെററിദ്ധാരണാജനകമായ വാർത്തകൾ പരത്തുന്നതിനും, അതു പുസ്തകം പോലും ആക്കുന്നതിലും തല്പരരായി ചിലയാളുകൾ, പരിശ്രമിച്ചുകൊണ്ടിരിക്കുമ്പോൾ, അങ്ങനെയുള്ളവർക്ക്, ഡോക്ടർ തോമസ് ജോണിന്റെ ലേഖനം ഉറച്ച ശബ്ദത്തിൽ തന്നെ മറുപടി നല്കിയിട്ടുണ്ടെന്നുള്ളതിന് സംശയമില്ല.

പ്രസ്തുത ലേഖനത്തിന്റെ അവസാന ഭാഗത്ത് അദ്ദേഹം നല്കിയിരിക്കുന്ന നിർദ്ദേശങ്ങളിൽ ചില പാളിച്ചകൾ സംഭവിച്ചുപോയത് ചൂണ്ടിക്കാണിക്കുവാനാണ് ഇതെഴുതുന്നത്.

'Family Planning, Abortion, Pre marital Sex (കുടുംബാസൂത്രണം, ഗർഭാലസനം, വിവാഹത്തിനു മുൻപുള്ള ലൈംഗിക ബന്ധങ്ങൾ), വിവാഹമോചനം തുടങ്ങിയ കാര്യങ്ങളിൽ സഭയുടെ നിലപാട് വ്യക്തമാക്കുകയും, അതതു സമയത്തിനും, കാലത്തിനും, സ്ഥലത്തിനും, അനുസരിച്ച് അവയ്ക്ക് വ്യത്യസ്ഥത വരുത്തുകയും ചെയ്യണമെന്ന്'' ഡോ. തോമസ് ജോൺ നിർദ്ദേശിച്ചിരിക്കുന്നതിന്റെ അർത്ഥവും, സാംഗത്യവും മനസ്സിലാകുന്നില്ല. (മലങ്കരസഭ 1989 April. p. 17) ഈ കാര്യങ്ങൾ സഭയ്ക്കും സുന്നഹദോസിനും കൈകടത്തുവാനോ ഭേദഗതി വരുത്തുവാനോ, അധികാരമുള്ള കാര്യങ്ങളാണോ?

അസന്മാർഗ്ഗിക ജീവിതം കൊടികുത്തി വാഴുന്ന ന്യൂയോർക്ക് പട്ടണത്തിൽ ഒരു പാശ്ചാത്യനായ കാർഡിനൽ ഒക്കണോർ മുൻപറഞ്ഞ കാര്യങ്ങൾക്കെതിരെ ഉറച്ച ശബ്ദത്തിൽ തന്റെ അഭിപ്രായവും സഭയുടെ അചഞ്ചലമായ നിലപാടും പ്രഖ്യാപിച്ചുകഴിഞ്ഞിരിക്കെ ഭാരതത്തിന്റെ പവിത്രമായ സംസ്ക്കാരത്തെപ്പററി പ്രസംഗവേദികളിൽ ഉറച്ചുപറയുന്ന പൗരസ്ത്യരായ നാം വിവാഹത്തിനുമുമ്പുള്ള ലൈംഗികബന്ധങ്ങൾ പോലെയുള്ള കാര്യങ്ങളിൽ കാലത്തിനും, സ്ഥലത്തിനും, അനുസരിച്ച് 'ഭേദഗതി' വരുത്തണമെന്നു പറയുന്ന ഔചിത്യവും അതിന്റെ വേദശാസ്ത്രവും എന്താണെന്ന് മനസിലാക്കുവാൻ സാധിക്കുന്നില്ല. Abortion നെതിരായി തന്റെ അചഞ്ചലമായ നിലപാട് ഉറച്ച ശബ്ദത്തിൽ പ്രഖ്യാപിച്ച കാർഡിനൽ ഒക്കണോറിനെതിരെ ന്യൂയോർക്ക് സിററി മേയർ മി. കോച്ച് തന്റെ ആയുധവുമായി രംഗത്തിറങ്ങി. കത്തോലിക്കാ സ്ഥാപനങ്ങൾക്ക് ഒരു വർഷം ഗ്രാൻറ് നൽകുന്ന 250 മില്യൻ ഡോളർ പിൻവലിക്കുമെന്ന് മേയർ കോച്ച് ഭീഷണിപ്പെടുത്തി. അതിന് കാർഡിനൽ ഒക്കണോർ പറഞ്ഞ മറുപടി 'എനിക്ക് 250 മില്യനല്ല പ്രശ്നം. സഭയുടെ തത്വസംഹിതകളാണ് പ്രധാന'മെന്നായിരുന്നു. നിയമം മൂലം സഭയെ ബന്ധിക്കുവാനാണ് ശ്രമിക്കുന്നതെങ്കിൽ കത്തോലിക്കാ സഭയുടെ ആശുപത്രികളും സ്ഥാപനങ്ങളും ആവശ്യമെന്നു കണ്ടാൽ പൂട്ടിയിട്ടാലും, സഭയുടെ തത്വങ്ങളെ ബലികഴിക്കാൻ തയ്യാറല്ലെന്ന് ഒരു പാശ്ചാത്യനായ കാർഡിനൽ ഒക്കണോർ പറയുമ്പോൾ നാം വിവാഹമോചനം abortion, വിവാഹത്തിനു മുൻപുള്ള ലൈംഗിക ബന്ധങ്ങൾ എന്നിവ അനുവദിക്കണമെന്നു പറയുന്നതിന്റെ തത്വശാസ്ത്രം എന്താണെന്ന് മനസിലാകുന്നില്ല. കാലാനുസൃതമായോ ഭൂമിശാസ്ത്രപരമായോ വ്യതിയാനം വരുത്തുവാൻ സഭയ്ക്കോ മററാർക്കെങ്കിലുമോ അധികാരമില്ലെന്ന്

---

അവനെ സിംഹക്കുഴിയിൽ ഇട്ടു. പക്ഷേ അത്ഭുതകരമാംവണ്ണം ദൈവം ദാനിയേലിനെ സിംഹങ്ങളിൽനിന്നും കാത്തുസംരക്ഷിച്ചു. (ദാനിയേൽ 1:3–7; 2:1–45; 4:1–37; 6:3–23; യെഹെസ്ക്കേൽ 14:14)

## ദീനാ (DINAH) O.T.

യാക്കോബിന്റെയും ലേയായുടെയും പുത്രി. ഹിവ്യനായ ഹാമോരിന്റെ മകൻ ശേഖേം അവളെ പിടിച്ചുകൊണ്ടുപോയി വിവാഹം ചെയ്തു. ഈ പ്രവൃത്തിയിൽ കുപിതരായ ദീനായുടെ സഹോദരന്മാരായ ശിമയോനും ലേവിയും ഹിവ്യരുടെ പട്ടണം ആക്രമിച്ച്, ശേഖേമും അവന്റെ പിതാവായ ഹാമോരും ഉൾപ്പെടെയുള്ള എല്ലാ പട്ടണവാസികളേയും വാളിന് ഇരയാക്കയും പട്ടണം നിർമ്മൂലമാക്കുകയും ചെയ്തു. (ഉല്പത്തി. 34:1–31)

## ദ്രുസില്ല (DRUSILLA) N.T.

അഗ്രിപ്പാ ഒന്നാമൻ രാജാവിന്റെ മകൾ ബർന്നീക്കയുടെ സഹോദരി. യഹൂദ്യ ഗവർണറായിരുന്ന (Procurator) ഫെലിക്സിനെ വിവാഹം കഴിച്ചു. ഇവർക്ക് അഗ്രിപ്പാ എന്നൊരു പുത്രൻ ഉണ്ടായി. ദ്രുസില്ലയും ഈ മകനും വെസൂവിയസ് മലഇടിഞ്ഞു വീണു മരിച്ചു. (അപ്പൊ. 24:24)

(തുടരും)

നാം ഓർത്തിരിക്കേണ്ടതാണ്. മ്ശിഹാതമ്പുരാന്റെ കല്പനകൾക്കും മോശയുടെ ന്യായപ്രമാണങ്ങൾക്കും പൗലൂസ് ശ്ലീഹായുടെ തത്വശാസ്ത്രങ്ങൾക്കും, ധാർമ്മികമൂല്യങ്ങൾക്കും എതിരെ സുന്നഹദോസ് തീരുമാനം എടുത്ത് അവരെയും പുറത്ത് മാററിനിർത്തണമെന്നോ ? എന്താണ് ഇതിന്റെ അർത്ഥം.

ഇങ്ങനെയുള്ള കാര്യങ്ങളിൽ സഭയുടെ തത്വങ്ങളെ, വേദപുസ്തകവും പിതാക്കന്മാരും നമ്മെ പഠിപ്പിച്ചിരിക്കുന്നതിനെ, ബലികഴിക്കാനാണ് നിർദ്ദേശമെങ്കിൽ ഇതിനെ സഭയെന്നു പേരു പറയുന്നതിനു പകരം ഇൻഡ്യൻ ഓർത്തഡോക്സ് ക്ലബ്' എന്ന പേരു പറയുകയായിരിക്കും ഉത്തമം. അസന്മാർഗ്ഗിക ജീവിതത്തിന് ശ്രേഷ്ഠാനുമതി ആവശ്യപ്പെടുന്നത് ദയനീയമെന്നല്ലാതെ എന്താണ് പറയുക.

അതുപോലെതന്നെ വിവാഹമോചനം അനുവദിക്കുകയാണെങ്കിൽ അതിനു മുൻപായിട്ട് 'ഭാര്യയെ ഉപേക്ഷിച്ച് മറെറാരുത്തിയെ പരിഗ്രഹിക്കുന്നവൻ ചെയ്യുന്നത് വ്യഭിചാരം തന്നെ' എന്ന് ഉറച്ചു വായിക്കുന്ന വിവാഹ സമയത്തെ ഏവൻഗേലിയോനും മററു പ്രാർത്ഥനാഭാഗങ്ങളും കൂദാശക്രമത്തിൽനിന്നും എടുത്തുമാറേറണ്ടതായിവരും. അല്ല; ഒരു പടികൂടി കടന്ന് വേദപുസ്തകത്തിലെ പല താളുകളും നാം വലിച്ചുകീറിക്കളയേണ്ടിവരും.

**Toyota** പഴയതാകുമ്പോൾ **Ford**-ം, **Ford** പഴയതാകുമ്പോൾ കാഡിലാക്കും മാറി മാറി എടുക്കുന്ന കാറുകച്ചവടം പോലെയാണോ പവിത്രമായ വിവാഹബന്ധത്തെ നാം കരുതേണ്ടത്—പാശ്ചാത്യനാടുകളിൽ ഒരു ഫാഷ്യൻ ആയി മാറിക്കഴിഞ്ഞിരിക്കുന്ന ഭാര്യമാരെമാറിയെടുക്കുന്ന രീതിക്ക് നമ്മുടെ സഭയും അതിന്റെ തല കുനിച്ചു കൊടുക്കണമെന്നോ? **Marriage is not a contract, it is a sacred Covenant**' എന്ന് പാശ്ചാത്യ സംസ്കാരത്തിന്റെ നടുവിൽ കിടന്നു നട്ടം തിരിയുന്നവരെ അനുസ്മരിപ്പിക്കുവാൻ സഭ അതിന്റെ ശബ്ദം ഉയർത്തേണ്ട സമയമായിക്കഴിഞ്ഞിരിക്കുന്നു എന്നു തോന്നുന്നു.

ഇങ്ങനെയുള്ള കാര്യങ്ങളിൽ അങ്ങിങ്ങായി ഉയർന്നു വരുന്ന പ്രവണതകളെ മുളയിലെ നുള്ളിക്കളയുവാൻ തക്കവണ്ണം സഭ അവസരോചിതമായി അതിന്റെ ശബ്ദം ഉയർത്തുമെന്ന് പ്രതീക്ഷിക്കട്ടെയോ?

—o—

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







ഒരു വിശ്വാസി, ആവണീശ്വരം.

നിർമ്മല അലക്സ്.

രോഗശാന്തിക്ക്







Mrs. Rajani Mole, Kohima.

T. C. Mathew & Family,
Bombay.

# ഓർത്തഡോക്സ് ആരാധനയുടെ പ്രത്യേകത പഠിക്കേണ്ടതിന്റെ ആവശ്യകത

**Dr. Punnoose U, Panoor, Nagpur**

ഓർത്തഡോക്സ് സുറിയാനി സഭയുടെ ആരാധന മനോഹരവും, അർത്ഥപുഷ്ടവും ഭക്തിസംവർദ്ധകവുമാണ്. കർത്താവായ യേശുക്രിസ്തുവിന്റെ ജീവിതമാണ് വി. ആരാധനയിലെ പ്രതിപാദന വിഷയം. തന്റെ ജനനം, സ്നാനം, ജീവകാരുണ്യപ്രവർത്തനങ്ങൾ, വി. കുർബാനസ്ഥാപനം, പീഡാനുഭവം, ക്രൂശുമരണം, കബറടക്കം, പുനരുത്ഥാനം, സ്വർഗ്ഗാരോഹണം, രണ്ടാമത്തെ വരവ്, എന്നിങ്ങനെ എല്ലാ പ്രധാന സന്ദർഭങ്ങളും പടിപടിയായി സ്മരിക്കുന്നു; സഭയായി ആ തിരുക്കാലത്തിലേക്കു ഇറങ്ങിച്ചെല്ലുകയും ജീവിക്കുകയും ചെയ്യുന്നു.

എന്നാൽ അനേക വർഷങ്ങൾ വി. കുർബാനയിൽ സംബന്ധിച്ചിട്ടും അതിന്റെ ഘടന, സന്ദർഭങ്ങളുടെ സാംഗത്യം, അർത്ഥം, വീണ്ടും വീണ്ടും ഉപയോഗിക്കുന്ന സുറിയാനി പദങ്ങളുടെ അർത്ഥം എന്നിവ അറിയാൻ പാടില്ലാത്ത അനേകർ ഉണ്ടെന്നുള്ളതു ഒരു പരമാർത്ഥമാണ്. ആരാധനയിൽ പൂർണ്ണമായി പങ്കെടുക്കുവാൻ മേല്പറഞ്ഞവ അറിഞ്ഞിരിക്കേണ്ടതുമാണ്.

സഭയുടെ ആരാധനാവർഷം കൂദശ് ഈത്തോ ഞായറാഴ്ച ആരംഭിച്ച് (ഒക്ടോബർ 30 നോ അതിനുശേഷമോ വരുന്ന ആദ്യത്തെ ഞായറാഴ്ച) സ്ലീബാപെരുനാളിനുശേഷം എട്ടാം ഞായറാഴ്ച അവസാനിക്കത്തക്കവണ്ണം ക്രമീകരിച്ചിരിക്കുന്നു. അതതു ഞായറാഴ്ചയും ഇടയ്ക്കുവരുന്ന മററു പെരുനാളുകളിലും വിശേഷ ദിവസങ്ങളിലും വായിക്കുന്നതിനുള്ള വേദഭാഗങ്ങൾ വിശുദ്ധ വേദവായനക്കുറിപ്പിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. മുഖ്യമായും യേശുക്രിസ്തുവിന്റെ ജീവിതത്തിലെ പ്രധാന സംഭവങ്ങളാണു ഓരോ ഞായറാഴ്ചത്തെയും ചിന്താവിഷയം.

വി. ആരാധനയിൽ പങ്കെടുക്കുന്ന ജനം ഭക്തിപുരസ്സരം പങ്കെടുക്കുവാൻ ഓരോ സന്ദർഭത്തിന്റെയും സാംഗത്യവും അർത്ഥവും അറിഞ്ഞിരിക്കേണ്ടതാണ്. അവ വിശദീകരിച്ചുകൊടുക്കുവാൻ ഇപ്പോഴത്തെ ക്രമത്തിൽ യാതൊരു സമയവും കൊടുത്തിട്ടില്ല.

നമ്മുടെ ആരാധനാക്രമത്തിൽ വചന ശുശ്രൂഷയ്ക്കു മററു ഭാഗങ്ങൾ പോലെതന്നെ പ്രധാനമായ ഒരു സ്ഥാനം ഉണ്ട്. പട്ടക്കാരൻ വി. സുവിശേഷം വായിച്ചു ആ ഭാഗം വിശദീകരിച്ചുകൊടുക്കത്തവണ്ണമാണു സഭ ക്രമീകരിച്ചിരിക്കുന്നത്. എന്നാൽ എല്ലാവരുടെയുംസൗകര്യത്തെപ്രതി ധൂപപ്രാർത്ഥനകളുടെ ഇടയ്ക്കോ, വി. കുർബാനയ്ക്കുശേഷമോ ആണ് പ്രസംഗം പലയിടത്തും നടത്തുന്നത്. നല്ല പ്രസംഗങ്ങൾ ജനത്തിന്റെ വിശ്വാസം ഉറപ്പിക്കാനും വേദപാനത്തിൽ ഉത്സുകരാക്കുവാനും സഹായിക്കും. എന്നാൽ ആരാധനയിൽ വചനശുശ്രൂഷയ്ക്കു സ്ഥാനമേയില്ല എന്ന രീതിയാണ് പലയിടത്തും അനുഭവപ്പെടുന്നത്. വചനശുശ്രൂഷ പ്രൊട്ടസ്ററന്റു സഭക്കാരുടേതാണെന്നാണു പലരും ധരിച്ചിരിക്കുന്നത്. ആ രീതി മാററുകയും കുറഞ്ഞതു 10–15മിനിട്ടെങ്കിലും തിരുവചനത്തെ ആധാരമാക്കി, വിശ്വാസ സംവർദ്ധകവും ഉത്തേജനം നൽകുന്നതുമായ പ്രബോധനങ്ങൾ ആരാധനയിൽ ഉൾപ്പെടുത്തുന്നതു പ്രയോജനപ്രദമായിരിക്കും.

അതുപോലെ നമ്മുടെ ആരാധന വേദാധിഷ്ഠിതമാണ്. ആദ്യന്തം ഉൾക്കൊള്ളിച്ചിട്ടുള്ള പ്രാർത്ഥനകളും ഗീതങ്ങളും വേദഭാഗങ്ങളെ അടിസ്ഥാനമാക്കിയുള്ളതാണ്. അതുപോലെ ഓരോ സന്ദർഭവും കർത്താവായ യേശുക്രിസ്തുവിന്റെ ജീവിതത്തിലെ പ്രധാന ഘട്ടങ്ങളെ സ്മരിക്കുന്നതിനും അതിൽക്കൂടി ക്രിസ്തുവിന്റെ ജീവിതത്തോടു താദാന്മ്യം പ്രാപിച്ചു പുതുജീവൻ ഉൾക്കൊണ്ടു ആത്മനിറവുള്ളവരായി മടങ്ങുന്നതിനും സഹായിക്കത്തക്കവണ്ണമാണ് പിതാക്കന്മാർ ക്രമീകരിച്ചിരിക്കുന്നത്. അതു മനസിലാക്കുവാൻ സഹായിക്കത്തക്ക കുറിപ്പുകൾ വി. കുർബാനക്രമത്തിൽ ഉൾക്കൊള്ളിക്കേണ്ടതാണ്. ഇപ്പോഴത്തെ ക്രമത്തിൽ ചില വാക്കുകളുടെ അർത്ഥം കൊടുത്തിട്ടുള്ളതു കുറെയൊക്കെ സഹായകമാണ്. എല്ലാവർക്കും മനസിലാക്കാവുന്ന ലളിത ഭാഷയിലായിരിക്കണം പ്രാർത്ഥനകളും ഗീതങ്ങളും. പ്രാർത്ഥിക്കുന്നതിനിടയിൽ അർത്ഥം നോക്കുവാൻ ആർക്കാണു സമയം കിട്ടുക. 1969–ൽ ശ്രീമാൻ ഫിലിപ്പു ജോസഫ് അഭിവന്ദ്യ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ കുറിപ്പുകൾ സഹിതം പ്രസിദ്ധീകരിച്ച വി. കുർബാനക്രമത്തിലെ പോലെ ഓരോ സന്ദർഭത്തിന്റെയും സാംഗത്യവുംഅർത്ഥവും സഭവക പ്രസിദ്ധീകരണത്തിലും ഉൾക്കൊള്ളിക്കുന്നതു സഹായകമായിരിക്കും.

ജനത്തിന്റെ പൂർണ്ണമായ പങ്കാളിത്തമാണ് ആരാധന മനോഹരമാക്കുവാൻ ആവശ്യം. ജനം പ്രാർത്ഥനകളുടെയും ഗീതങ്ങളുടെയും അർത്ഥം ഗ്രഹിച്ചു പ്രാർത്ഥനകളിൽ പൂർണ്ണമായി ലയിച്ചുചേരണം. അതിൽ നിന്നു ആത്മപ്രചോദനവും പുതുജീവനും നവചൈതന്യവും പ്രാപിച്ചു മടങ്ങണം. അതിനു പാനം ആവശ്യമാണ്. ബോധ

# ദൈവത്തിൻെറ കൂട്ടുവേലക്കാരുടെ സ്വർഗ്ഗീയ കൂട്ടായ്മ

[ 1989 മേയ് 23, 24, 25 തീയതികളിൽ പരുമല സെമിനാരിയിലെ പരിപാവനമായ അന്തരീക്ഷത്തിൽ നടത്തപ്പെട്ട സെൻറ് തോമസ് വൈദികസംഘത്തിൻെറ ത്രൈവാർഷിക സമ്മേളനത്തെ സംബന്ധിച്ച് ഒരു അവലോകനം.]

## വെ. റവ. ഒ. സി. വറുഗീസ് കോർ എപ്പിസ്ക്കോപ്പാ

കഴിഞ്ഞ മൂന്നു ത്രൈവാർഷിക സമ്മേളനങ്ങളിൽ ഞാൻ സംബന്ധിച്ചിരുന്നു. ഓരോ സമ്മേളനവും അതിനു മുമ്പിലത്തേതിനെക്കാൾ വിജയകരവും അനുഗ്രഹപ്രദവുമായിരുന്നു എന്നതിൽ പക്ഷാന്തരമില്ല. പരുമലെ പുതിയ ധ്യാനമന്ദിരം തീർന്നതുമൂലം ഇപ്രാവശ്യം താമസ സൗ

---

പൂർവ്വമായശ്രമം ഈ ലക്ഷ്യത്തിലേക്കു ഉണ്ടാകേണ്ടിയിരിക്കുന്നു. ഇപ്പോൾ ചില പുസ്തകങ്ങൾ ഉണ്ട് എന്നതു വിസ്മരിക്കുന്നില്ല. അഭിവന്ദ്യരായ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ 'സ്വാതന്ത്ര്യദീപ്തി', മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയുടെ വി. കുർബ്ബാനയുടെ ധ്യാനപാഠം, റവ. ഡോ. ബി. വറുഗീസിൻെറ 'ആത്മപിതാവേ' എന്നീ പുസ്തകങ്ങൾ വി. കുർബാനയെക്കുറിച്ചു പഠിക്കുവാൻ കുറെയൊക്കെ സഹായിക്കും. ഇവകൂടാതെ ബിഷപ്പ് പക്കെൻഹാം വാൽഷിൻെറ 'A Devotional Study of the Holy Qurbana'യും കടവിൽ വെരി. റവ. പോൾ റമ്പാൻെറ 'The Eucharistic service of the Syrian Jacobite Church of Malabar' എന്നീ ഗ്രന്ഥങ്ങളും വി. കുർബാനയുടെ അർത്ഥം ഗ്രഹിക്കുവാൻ സഹായകങ്ങളാണ്.

ഇതിനോടനുബന്ധിച്ചു, ബാഹ്യകേരളത്തിലെ ആവശ്യം എടുത്തു പറയേണ്ടിയിരിക്കുന്നു. ബാഹ്യകേരളത്തിൽ ജനിച്ചു വളരുന്ന മലയാളം അറിയാത്ത ഒരു തലമുറ ഉണ്ട്. സഭയുടെ ആരാധനയും പ്രാർത്ഥനകളും അവർക്കു കൂടി മനസിലാക്കുവാൻ സഹായിക്കുന്ന ആരാധനാസഹായികൾ ഉണ്ടാകേണ്ടിയിരിക്കുന്നു. ഇംഗ്ലീഷിലും മററു ഇതര ഭാഷകളിലും നമ്മുടെ പ്രസിദ്ധീകരണങ്ങൾ ഉണ്ടാകണം. കൂടാതെ വി. കുർബാന ഇംഗ്ലീഷിലും മററു ഭാഷകളിലും നടത്തുവാൻ ശ്രമിക്കേണ്ടതാണ്. വേദവായന, മദ്ധ്യസ്ഥപ്രാർത്ഥനകൾ എന്നിവ എങ്കിലും ഇംഗ്ലീഷിൽ നടത്തേണ്ടതാണ്.

മേല്പറഞ്ഞ കാര്യങ്ങളിൽ സഭയായി ഒരു ശ്രമം ആവശ്യമാണ്. ഈ ലക്ഷ്യം സാധിക്കുവാൻ സഹായകമായ പ്രബോധനങ്ങളും പ്രസിദ്ധീകരണങ്ങളും ഉണ്ടാകും എന്നും പ്രത്യാശിക്കുന്നു.

—o—

കര്യവും കൂടുതലുണ്ടായിരുന്നു. ആദ്യന്തം പങ്കെടുത്ത പട്ടക്കാരുടെ എണ്ണവും കൂടുതലായിരുന്നു. നാനൂറിൽപരം വൈദികർ ഈ ത്രിദിന സമ്മേളനത്തിൽ സംബന്ധിച്ചു എന്നത് ചെറിയകാര്യമല്ല. സമയ നിഷ്ഠപാലിക്കുന്നതിലും ശരിയായ അച്ചടക്കബോധത്തോടെ തങ്ങളുടെ സ്ഥാനത്തിനനുയോജ്യമായവിധം പെരുമാറുന്നതിലും ബ. അച്ചന്മാർ ജാഗരൂകരായിരുന്നു എന്നത് അഭിമാനകരമാണ്. യാതൊരു പരാതിക്കും ഇടയാകാത്ത വിധം താമസഭക്ഷണകാര്യങ്ങൾ ക്രമീകരിച്ചതിൽ സംഘാടകർ അഭിനന്ദനം അർഹിക്കുന്നു

പ്രസിദ്ധീകരിച്ചിരുന്ന പരിപാടി അനുസരിച്ച് മേയ് 23–ാം തീയതി ചൊവ്വാഴ്ച 3 മണിക്ക് ഉൽഘാടന സമ്മേളനം, സംഘം പ്രസിഡൻറ് പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ, ആരംഭിച്ചു. നിയുക്ത കാതോലിക്കാ അഭിവന്ദ്യ മത്യൂസ് മാർ കൂറിലോസ് തിരുമേനിയായിരുന്നു ഉൽഘാടകൻ. തിരുവനന്തപുരം ഭദ്രാസനാധിപൻ മാർ ദീയസ്ക്കോറോസ് തിരുമേനി സ്വാഗതം ആശംസിച്ചു. ഹ്രസ്വമായ അദ്ധ്യക്ഷ പ്രസംഗത്തിൽ മാർ ഗ്രീഗോറിയോസ് തിരുമേനി, ദൈവനിയോഗമനുസരിച്ചു മോശ യിസ്രായേലിൻെറ പന്ത്രണ്ടു ഗോത്രങ്ങളിൽ നിന്നു ദൈവജനത്തെ നയിക്കുവാനുളള നേതാക്കന്മാരെ തെരഞ്ഞെടുത്ത പ്രകാരം നമ്മുടെ കർത്താവു പന്ത്രണ്ടു ശ്ളീഹന്മാരെ തെരഞ്ഞെടുത്തെന്നും അവരുടെ പിൻഗാമികളായ വൈദികർ ഉടമ്പടിയുടെ മക്കളായ ബ. ബസ്ക്യാമ്മമാരുടെ സഹകരണത്തോടെ സഭയ്ക്കു നേതൃത്വം കൊടുക്കുന്ന പാരമ്പര്യമാണു പൗരസ്ത്യസഭയ്ക്കുള്ളതെന്നും ആ പൈതൃകം യോഗ്യമായവിധം പിന്തുടരുവാൻ സഭയിലെ വൈദികർ സദാ തല്പരരായിരിക്കണമെന്നും ഉൽബോധിപ്പിച്ചു.

വി. യോഹന്നാൻെറ സുവിശേഷം 20:19–21 വാക്യങ്ങൾ അടിസ്ഥാനമാക്കി സമ്മേളനത്തിൻെറ മുഖ്യ ചിന്താവിഷയമായ 'നാം (വൈദികർ) ദൈവത്തിൻെറ കൂട്ടുവേലക്കാർ' എന്ന ആശയം അഭിവന്ദ്യ കൂറിലോസ് തിരുമേനി ഉൽഘാടന പ്രസംഗത്തിൽ വിശദീകരിച്ചു. 'പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു'

എന്നു കല്പിച്ച് കർത്താവു ശ്ളീഹന്മാരെ അയച്ചതുപോലെ നമ്മെയും ദൈവത്തിന്റെ വേല നിർവഹിക്കുവാൻ അയച്ചിരിക്കുകയാണ്. ആകയാൽ 'ദൈവത്തിന്റെ കൂട്ടുവേലക്കാർ' എന്ന പേരിനു അന്വർത്ഥമായവിധത്തിൽ നാം ദൈവത്തിന്റെ കയ്യും, കാലും, കണ്ണും, കാതുമായി പ്രവർത്തിച്ചു വിശ്വസ്തതയോടെ നമ്മെ ഭരമേല്പിച്ചിട്ടുള്ള ചുമതല നിർവഹിക്കുവാൻ നാം ബാദ്ധ്യസ്ഥരാണ്. വി. ബലി അർപ്പിക്കുക മാത്രമല്ല നമ്മെത്തന്നെ സ്വയം ബലിയായി സമർപ്പിക്കയും ദൈവശുശ്രൂഷയ്ക്കായി സ്വയം പ്രതിഷ്ഠിക്കയും ചെയ്യേണ്ടതു വൈദികരുടെ കടമയാ

# മലങ്കര ഓർത്തഡോക്സ് സഭാ വിജ്ഞാനകോശം

ഓർത്തഡോക്സ് വൈദികസെമിനാരിയുടെ 175–ാം വാർഷികാചരണത്തോടനുബന്ധിച്ച് എം. ഒ. സി. പബ്ളിക്കേഷൻസ് പ്രസിദ്ധീകരിക്കുന്നു.

## 1. ഉദ്ദേശ്യം

മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രം, വിശ്വാസം, ആരാധനാപാരമ്പര്യം, സാമൂഹ്യസാക്ഷ്യം, സംസ്കാരം മുതലായ എല്ലാക്കാര്യങ്ങളെ സംബന്ധിച്ചു സംക്ഷിപ്തവും ആധികാരികവുമായ ഒരു റഫറൻസ് ഗ്രന്ഥം.

## 2. ഉള്ളടക്കം

'അ'കാരാദി ക്രമത്തിൽ 'ഹ്രസ്വം', 'മധ്യമം', 'ദീർഘം' എന്നീ ശ്രേണികളിൽ, താഴെപ്പറയുന്ന പ്രധാന ശാഖകളിൽ സംക്ഷിപ്ത കുറിപ്പുകൾ:

1. വേദപുസ്തക സംബന്ധമായവ
2. സഭാചരിത്രം—പൊതുവിൽ
3. ഭാരതസഭാചരിത്രം
4. മലങ്കര സഭാചരിത്രത്തിലെ പ്രമുഖ വ്യക്തികൾ
5. സഭയുടെ സാമൂഹ്യസാക്ഷ്യം (സ്ഥാപനങ്ങൾ)
6. സഭാവിശ്വാസസത്യങ്ങൾ
7. പൗരോഹിത്യ, സന്യാസസ്ഥാനങ്ങളും, അംശവസ്ത്രങ്ങളും
8. ആരാധനയും കൂദാശകളും
9. മിഷൻ, എക്യൂമെനിസം
10. സഭയുടെ സാംസ്കാരിക സംഭാവനകൾ
11. ചരിത്രപ്രധാനമായ പള്ളികളും, സ്ഥലങ്ങളും
12. രാഷ്ട്രീയ—സാഹിത്യ മണ്ഡലങ്ങളിൽ സഭയുടെ സംഭാവന (പ്രധാനവ്യക്തികൾ)

## 3. ബാഹ്യരൂപം:–

ഡെമ്മി 1/4, 504 പേജ്;
1500, ഓളം കുറിപ്പുകൾ (സചിത്ര വിശദീകരണത്തോടെ)

## 4. നിർവഹണ സമിതി:–

രക്ഷാധികാരി: പ. കാതോലിക്കാബാവാതിരുമനസുകൊണ്ട്: ചീഫ് എഡിറ്റർ ഡോ: പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ; ജനറൽ എഡിറ്റർ: പ്രൊഫ. ഡോ. കെ. എം. തരകൻ.

## എക്സിക്യൂട്ടീവ് കമ്മററി:–

ഫാ. ഡോ. വി. സി. സമുവേൽ; ഫാ. ററി. ജെ. ജോഷ്വാ; ഫാ. ററി. ജി. സഖറിയാ; ഫാ. ഡോ. ജേക്കബ് കുര്യൻ; ഫാ. ജോൺ മാത്യൂസ്–

## 5. പ്രസിദ്ധീകരണം:

മലങ്കര ഓർത്തഡോക്സ് സഭാപ്രസിദ്ധീകരണ (M.O.C.) വിഭാഗത്തിന്റെ സമ്പൂർണ്ണ ചുമതലയിൽ.

കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെടുക.

സെക്രട്ടറി, സഭാവിജ്ഞാനകോശം
പി. ഒ. ബോക്സ് 94, കോട്ടയം–686 001

ണെന്ന് തിരുമേനി അനുസ്മരിപ്പിച്ചു.

നിരണം ഭദ്രാസനാധിപൻ ഗീവർഗീസ് മാർ ഒസ്താത്യോസ് തിരുമേനി ആശംസാ പ്രസംഗത്തിൽ വി. ലൂ. 9.10–12 വാക്യങ്ങൾ അടിസ്ഥാനമാക്കി സുവിശേഷഘോഷണത്തിൽ മാത്രമല്ല ജനങ്ങളുടെ സാമൂഹ്യസാമ്പത്തികാദി പ്രശ്നങ്ങളുടെ പരിഹാരത്തിനും വൈദികർ കർത്താവിന്റെ കൂട്ടുവേലക്കാരായി പ്രവർത്തിക്കണമെന്നു സ്വതസിദ്ധമായ നിരീക്ഷണതയോടെ പ്രഖ്യാപിച്ചു. തുടർന്ന് ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് തിരുമേനി, നാം എല്ലാകാര്യങ്ങളിലും ദൈവഹിതമറിഞ്ഞ്, തന്നോടു സഹകരിച്ചു പ്രവർത്തിക്കുവാൻ സന്നദ്ധരായിരിക്കണമെന്നും ദൈവാത്മാവ് അയ്മേനികളിൽ കൂടെയും പ്രവർത്തിക്കുന്നതാകയാൽ അവരുടെയും ഹിതമാരായുന്നതു പലപ്പോഴം പ്രയോജനകരമായിരിക്കുമെന്നും സ്വാനുഭവം ദൃഷ്ടാന്തമാക്കി പ്രസ്താവിച്ചു.

6 മണിക്ക് സന്ധ്യാ നമസ്ക്കാരവും തുടർന്ന് വൈദിക സെമ്മിനാരി വൈസ് പ്രിൻസിപ്പൽ ബ. ജോഷ്വ അച്ചന്റെ വിജ്ഞാനപ്രദമായ ബൈബിൾ ക്ളാസും നടന്നു. 1. തെസ. 2;1–12 വേദഭാഗം ആധാരമാക്കി, വൈദികരുടെ പ്രവർത്തന ശൈലി എന്തായിരിക്കണമെന്നു ബ. അച്ചൻ ലളിതമായി വിശദീകരിച്ചു. പ്രതിഫലേഛകൂടാതെ, സ്നേഹവതിയായ മാതാവു കുഞ്ഞിനെ മുലയൂട്ടിവളർത്തുന്നതുപോലെ, തല്പരനായ പിതാവു ഉപദേശത്തിലൂടെയും മാതൃക കാണിച്ചും ആവശ്യമുള്ളപ്പോൾ ശിക്ഷണമാർഗ്ഗം സ്വീകരിച്ചും നിസ്വാർത്ഥതയോടെ മക്കളെ പുലർത്തുന്ന രീതിയിൽ ആത്മാർത്ഥതയോടെ വിശ്വസ്തന്മാരായ ഗൃഹവിചാരകന്മാരായി, വി.പൗലോസിനെപ്പോലെ വേണ്ടിവന്നാൽ മാനാപമാനങ്ങളും വിമർശനങ്ങളുംസഹിച്ചും ഇടവകയെ ഭരിക്കയല്ല മേയിക്കയാണു നമ്മുടെ ചുമതല എന്ന കാര്യം വിസ്മരിക്കാതെയും ദൈവം നമ്മെ ഭരമേല്പിച്ചിട്ടുള്ള വേലയിൽ തനിക്കു കൂട്ടുവേലക്കാരായിരിക്കാൻ ബ. അച്ചൻ വൈദിക സഹോദരങ്ങളെ ആഹ്വാനം ചെയ്തു. വിളിച്ചിരിക്കുന്ന വിളിക്കു യോഗ്യമായവിധം തങ്ങളെ ഏല്പിക്കുന്ന ചുമതല ആത്മാർത്ഥതയോടെ നിർവഹിക്കുവാൻ വൈദികർ സദാ തല്പരരായിരിക്കണമെന്ന് ബ; അച്ചൻ ഊന്നിപ്പറയുകയുണ്ടായി.

അത്താഴത്തിനുശേഷം അഭിവന്ദ്യ ഗ്രീഗോറിയോസ് തിരുമേനി 1 കോ. 3: 1–9 വേദഭാഗം ആധാരമാക്കി മുഖ്യപ്രസംഗം നടത്തി. ദൈവമാണു സർവ്വസ്വവും,നാം ദൈവത്തിന്റെ കൂട്ടുവേലക്കാർ, ദൈവത്തിന്റെ ഹിതാനുവർത്തികൾമാത്രം. എല്ലാം ദൈവത്തിന്റെ കൃപയാണ് എങ്കിലും നമ്മുടെ ഭാഗത്തുനിന്ന് അനുയോജ്യമായ പ്രതികരണവും സഹകരണവും ആവശ്യമാണ്. എത്രനിസാരമെങ്കിലും നമ്മുടെ പങ്കു നാം വഹിക്കുകതന്നെ വേണം എന്നുള്ളതാണു പൗരസ്ത്യ പിതാക്കന്മാരുടെ ചിന്താഗതി. നമുക്ക് ദൈവത്തെപ്പോലെയാകുവാനുള്ള സാദ്ധ്യതയുണ്ട്, സ്വാതന്ത്ര്യമുണ്ട്. എല്ലാററിനും നമ്മെ ശക്തരാക്കുവാനുള്ള കഴിവും മനസ്സും ദൈവത്തിനുണ്ട്, പക്ഷേ നാം സഹകരിക്കണം. ദൈവവും മനുഷ്യനും പൂർണ്ണമായി ഒന്നുചേർന്നതാണു മനുഷ്യാവതാരം. മനുഷ്യസമൂഹം മാത്രമല്ല സർവ്വസൃഷ്ടിയും ക്രിസ്തുവിൽ ഉൾക്കൊണ്ടിരിക്കുന്നു. സർവ്വ പ്രതിബന്ധങ്ങളെയും നീക്കി സർവ്വത്തെയും സംയോജിപ്പിച്ചു പ്രവർത്തിപ്പിക്കുകയാണു പരിശുദ്ധാത്മാവു ചെയ്യുന്നത്. വിജ്ഞാനം, സ്നേഹം, ശക്തി ഇവ പരിശുദ്ധാത്മാവിന്റെ ദാനങ്ങളാണ്. പരിശുദ്ധാത്മാവു നമ്മിൽ പ്രവർത്തിക്കുന്നു. നാം കൂട്ടുവേലക്കാരായി സ്വയം സമർപ്പിക്കുമ്പോൾ അത്ഭുതങ്ങൾ സംഭവിക്കുന്നു. സൃഷ്ടിമുഴുവനെയും ദൈവവൽക്കരിക്കുകയാണു ദൈവത്തിന്റെ ലക്ഷ്യം. വി. മാമോദീസാ, വി. മൂറോൻ, വി. കുർബാന എന്നിവയിൽ കൂടി ദൈവത്തിന്റെ ശക്തി കൂട്ടുവേലക്കാരായ നാം വഴിയായി മനുഷ്യവർഗ്ഗത്തിലേക്കും സർവ്വസൃഷ്ടിയിലേക്കും വ്യാപരിക്കുന്നു. തിരുമേനിയുടെ പ്രൗഢഗംഭീരമായ പ്രസംഗത്തിൽനിന്നു ശേഖരിച്ച ചില ആശയങ്ങളാണ് ഇവ.

സൂത്താറാ നമസ്കാരത്തോടെ ഒന്നാം ദിവസത്തെ പരിപാടികൾ അവസാനിച്ചു.

രാവിലെ 5 നു നമസ്കാരത്തോടെ രണ്ടാംദിവസം ആരംഭിച്ചു. 7 നു വി. കുർബാന അർപ്പിച്ചതു മാർ കൂറീലോസ് തിരുമേനിയാണ്. വൈദികരെല്ലാവരും അതിൽ സംബന്ധിച്ചു. കാപ്പിക്കുശേഷം 9 ന് ആരംഭിച്ച സമ്മേളനത്തിൽ അത്മായപ്രതിനിധികളായ ശ്രീ. കെ. എം. മാത്യു, ശ്രീ. ജേക്കബ് കുര്യൻ, ശ്രീമതി അന്നമ്മ ദാനിയേൽ എന്നിവർ വൈദികരെക്കുറിച്ച് ജനങ്ങളുടെ കാഴ്ചപ്പാടുകളും അഭിപ്രായങ്ങളും പ്രകടിപ്പിച്ചു. വൈദിക സമ്മേളനത്തിൽ അവൈദികർക്കു സംസാരിക്കാൻ അവസരം നൽകിയതു സ്വാഗതാർഹമായ ഒരു പുതുമയായിരുന്നു. പ്രയോജനകരങ്ങളായ പല നിർദ്ദേശങ്ങളും അവർക്കു സമർപ്പിക്കുവാനുണ്ടായിരുന്നു.

വൈദികർ എല്ലാ കാര്യങ്ങളിലും വിശ്വസ്തരായിരിക്കണം, എല്ലാ ഞായറാഴ്ചകളിലും ആരാധനമദ്ധ്യേ പ്രസംഗിക്കണം, പ്രാർത്ഥനായോഗങ്ങൾ നടത്തണം, മററ് ആത്മീയപ്രവർത്തനങ്ങൾക്കു നേതൃത്വം നൽകണം, ഭവനസന്ദർശനം നടത്തണം, വിളിക്കാതെതന്നെ രോഗികളെ ചെന്നുകാണണം, ദേവാലയവും പരിസരവും ശുചിയായി സൂക്ഷിക്കുന്നതിൽ ശ്രദ്ധാലുക്കളായിരിക്കണം, നിഷ്പക്ഷത പാലിക്കണം, കുബേരകുചേലഭേദമെന്യേ ഇടവകാംഗങ്ങളെ സമഭാവനയോടെ വീക്ഷിക്കണം ഇത്യാദികാര്യങ്ങളാണു ശ്രീ. മാത്യു നിർദ്ദേശിച്ചതെങ്കിൽ ശ്രീ. കുര്യൻ അല്പം നർമ്മരസം കലർത്തി ഗുണദോഷിച്ചത് വൈദികർ അവരെപ്പററിയുള്ള പ്രതീക്ഷയിൽനിന്നു താഴെപോകാനിടയാകരുതെന്നാണ്. വൈദികർ വെറും ചൂണ്ടുപലകകളാകരുത്, മററു പല ജോലികളിലൊന്നുമാത്രമായി

വൈദികവൃത്തി കണക്കാക്കരുത്, അമിതമായ ദ്രവ്യാസക്തി പ്രകടിപ്പിക്കരുത്, എപ്പോഴും ആക്ഷേപരഹിതമായി പെരുമാറാൻ ശ്രദ്ധിക്കണം തിന്മയെ ചെറുക്കുവാനുള്ള ധാർമ്മികധീരത ഉള്ളവരായിരിക്കണം എന്നെല്ലാം അദ്ദേഹം നിർദ്ദേശിക്കയുണ്ടായി. ശ്രീമതി അന്നമ്മ സ്വാഭാവികമായും സ്ത്രീകളുടെ വീക്ഷണകോണത്തിൽ നിന്നാണു സംസാരിച്ചത്. കുടുംബങ്ങളിൽ ക്രമമായി പ്രാർത്ഥന നടത്തുന്നതിനും, കുഞ്ഞുങ്ങളെ ദൈവാശ്രയമുള്ളവരായി വളർത്തുന്നതിനും പള്ളി ആരാധനയിൽ പതിവായി സംബന്ധിക്കുന്നതിനും ആവശ്യമായ പ്രേരണയും പ്രചോദനവും കൊടുക്കുന്നതിനും വൈദികർ ശ്രദ്ധയുള്ളവരായിരിക്കണമെന്ന് പ്രസംഗക അഭ്യർത്ഥിച്ചു.

11. 30 ന് ഉ.പ. കാതോലിക്കാബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്ന സമ്മേളനത്തിൽ സഭാവികസന പദ്ധതിയെപ്പററിയും അതിൽ വൈദികർ വഹിക്കേണ്ട പങ്കിനെപ്പററിയും തൽപ്രവർത്തകരായ ശ്രീ. എം. ജി. ജോർജു മുത്തൂററ്, ശ്രീ എം. ററി. പോൾ തുടങ്ങിയവരും വൈദികർക്കു ലഭ്യമാക്കാവുന്ന ഭവനനിർമ്മാണ വായ്പാപദ്ധതിയെപ്പററി H. D. F. C. ബ്രാഞ്ച് മാനേജർ ശ്രീ കെ. സി. ചാക്കോയും സംസാരിച്ചു. ഉച്ചനമസ്കാരത്തിനും ഭക്ഷണത്തിനും ശേഷം വിവിധ വിഷയങ്ങളെക്കുറിച്ചുള്ള ഗ്രൂപ്പുചർച്ചകളായിരുന്നു. ആറു വിഷയങ്ങളാണു ചർച്ചയ്ക്കു തയ്യാറാക്കിയിരുന്നത്. ഓരോ വിഷയത്തെപ്പററിയും ചർച്ചയ്ക്കു സഹായകരമായ സൂചനകൾ നൽകിയിരുന്നതു പ്രയോജനപ്പെട്ടു. ചർച്ചകളിൽ വൈദികർമിക്കവരും സജീവമായി പങ്കെടുത്തു. സൃഷ്ടിപരമായ നിർദ്ദേശങ്ങൾ ക്രോഡീകരിക്കുന്നതിനും കുറെയൊക്കെ സാധിച്ചു എന്നുള്ളത് പൊതുസമ്മേളനത്തിൽ അവതരിപ്പിക്കപ്പെട്ട റിപ്പോർട്ടുകൾ വ്യക്തമാക്കി.

ചർച്ചചെയ്യപ്പെട്ട വിഷയങ്ങൾ താഴെ പറയുന്നവയാണ്.

1. നിലവിലുള്ള ആരാധനാക്രമങ്ങൾ
2. ആരാധനാഗീതം
3. വൈദികരുടെ പഠനം
4. പ്രാദേശികതലങ്ങളിൽ വൈദികരുടെ സഹകരണം
   - എ. ഇതര സഭകളിലെ വൈദികരുമായി
   - ബി. നമ്മുടെ സഭയിലെ തന്നെ വൈദികരുമായി
5. കുടുംബപ്രശ്നങ്ങൾ
   - എ. വൈദികരുടെ കുടുംബ പ്രശ്നങ്ങൾ
   - ബി. ഇടവകയിലെ കുടുംബജീവിത ക്രമീകരണത്തിൽ വൈദികർക്കുള്ള സ്ഥാനം
6. മദ്യപാനാസക്തി

പൊതുസമ്മേളനത്തിൽ ഉന്നയിക്കപ്പെട്ട ചോദ്യങ്ങൾക്കെല്ലാം തന്നെ അഭിവന്ദ്യ തിരുമേനിമാർ ഏറെക്കുറെ തൃപ്തികരമായ മറുപടി നൽകുകയും കൂടുതൽ സങ്കീർണ്ണങ്ങളായവ പ. സുന്നഹദോസിന്റെ പരിഗണനയ്ക്കു സമർപ്പിക്കുന്നതാണെന്ന് അറിയിക്കുകയും ചെയ്തു.

സന്ധ്യാനമസ്ക്കാരത്തിനുശേഷം അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരുമേനി ധ്യാന പ്രസംഗം നടത്തി. തുടർന്ന് 7–15 ന് വെ. ഡോ. കെ. എം. ജോർജ്അച്ചന്റെ ബൈബിൾ ക്ളാസായിരുന്നു.

ദൈവം സൃഷ്ടിച്ച പ്രപഞ്ചത്തിലെ ഏററവും അത്ഭുതകരമായ പ്രതിഭാസമാണു ജീവൻ. ജീവനെ വളർത്തുന്നതിൽ നാം കൂട്ടുവേലക്കാരാണ്. ജീവന്റെ ഉത്ഭവം മഹാരഹസ്യമാണ്. നിത്യരാജാവും നല്ല ഇടയനുമാണു കർത്താവ്. പ്രപഞ്ചത്തിന്റെ ജീവൻ മരണത്തിനു വിധേയമാണ്; ദൈവജീവൻ നിത്യമാണ്, ജീവന്റെ നാശമല്ല വളർച്ചയാണ് ദൈവം കാംക്ഷിക്കുന്നത്, അനുഗ്രഹം വളർച്ചയ്ക്ക് സഹായിക്കുന്നു, ശാപമാകട്ടെ കീടനാശിനിപോലെ നശിപ്പിക്കുന്നു. പുരോഹിതൻ അനുഗ്രഹിക്കുന്നവനായിരിക്കണം, ശപിക്കുന്നവനാകരുത്. 'ലോകമെങ്ങും ശാന്തിഭവിക്കട്ടെ' എന്നായിരിക്കണം നമ്മുടെ മുദ്രാവാക്യം

സൃഷ്ടാവായ ദൈവം സൃഷ്ടികർമ്മത്തിൽ പങ്കാളികളാകാൻ നമ്മെ വിളിക്കുന്നു. ജീവികൾക്കു പേരിടുവാൻ ദൈവം ആദാമിനെ ചുമതലപ്പെടുത്തി. അങ്ങനെ സൃഷ്ടികർമ്മത്തിൽ പങ്കാളിയാക്കി. സ്നേഹത്തിന്റെ പ്രകടനമാണു യുക്തമായരീതിയിൽ പേരിടുക–ഓരോ ജീവിക്കും ദൈവം ജന്മനാ ഓരോന്നിൽ വൈദഗ്ദ്ധ്യം നൽകിയിട്ടുണ്ട്; മനുഷ്യനു അതില്ല പക്ഷേ എല്ലാ വൈദഗ്ദ്ധ്യവും സ്വായത്തമാക്കാനുള്ള കഴിവു മനുഷ്യനു നൽകിയിരിക്കുന്നു ഈ സർഗ്ഗശക്തി നേരായ മാർഗ്ഗത്തിൽ വളർത്തുവാൻ സഹായിക്കുകയാണു പുരോഹിതന്റെ ചുമതല. മനുഷ്യന്റെ സർഗ്ഗശക്തി തെററായ മാർഗ്ഗത്തിൽ നയിക്കുന്നതിനുദാഹരണമാണ് മിസൈൽ നിർമ്മാണം അതിന്റെ ലക്ഷ്യം നശിപ്പിക്കലാണല്ലോ.

ദൈവം സർവാധിപതിയല്ല, സ്നേഹമൂർത്തിയാണ്. പഴയനിയമത്തിൽ ശക്തിയുടെ ഭാഷയാണുപയോഗിക്കുന്നതെങ്കിൽ— സൈന്യങ്ങളുടെ യഹോവ–പുതിയനിയമത്തിൽ സ്നേഹത്തിന്റെയും ദയവിന്റെയും ഭാഷയാണ്, കാരുണ്യവാനായ, സ്നേഹനിധിയായ, പിതാവായാണു നമ്മുടെ കർത്താവ് ദൈവത്തെ ചിത്രീകരിച്ചിട്ടുള്ളത്. മനുഷ്യസ്വാതന്ത്ര്യത്തെയും വ്യക്തിത്വത്തെയും ദൈവം ആദരിക്കുന്നു. നമ്മെ ഹേമിച്ചു വളർത്താതെ സ്വാതന്ത്ര്യം ഉപയോഗിച്ചു നേരായ മാർഗ്ഗത്തിൽ വളരുവാൻ നമ്മെ പ്രേരിപ്പിക്കുന്നു. ദൈവത്തിന്റെ സ്നേഹവും ദയവും മനുഷ്യർക്കു കാണിച്ചുകൊടുക്കുകയാണു വൈദികന്റെ ചുമതല. സ്നേഹത്തിന് അതിരുകളില്ല—പരിശുദ്ധാത്മാവു സർവത്തെയും പൂർത്തീകരിക്കുന്നവനാകുന്നു. ഈ പ്രകിയയിൽ വൈദികൻ സഹകരിക്കുവാൻ ബാദ്ധ്യസ്ഥനാണ്. സൃഷ്ടികർമ്മത്തിലും സൃഷ്ടിയെ ചൊവ്വായി നയിക്കുന്നതിലും സർവത്തെയും സമ്യക്കാംവണ്ണം

പുസ്തകാഭിപ്രായം:

# ഒരു കാലഘട്ടത്തിന്റെ ചരിത്രം

## പോൾ മണലിൽ

മലങ്കരസഭയ്ക്കു വേണ്ടി വളരെയധികം പീഡകൾ സഹിച്ച പുണ്യസമ്പന്നനും പരമഭക്തനുമായിരുന്ന അഞ്ചാം മാർത്തോമ്മായുടെ ഒരു പീഡാനുഭവത്തിന്റെ കഥയാണ് ചിത്രമെഴുത്ത് കെ. എം. വർഗീസിന്റെ 'അഞ്ചാം മാർത്തോമ്മായുടെ പീഡനം അഥവാ ഡച്ചുകാരുടെ പന്തീരായിരം.' അഞ്ചാം മാർത്തോമ്മാ മലങ്കരമെത്രാപ്പോലീത്താ ആയി സ്ഥാനം ഏൽക്കുന്നതിനു മുൻപ് ഉണ്ടായ ചില സംഗതികളെപ്പററി ഇത്തരുണത്തിൽ പരാമർശിക്കേണ്ടതുണ്ട്. അതിന്റെ പശ്ചാത്തലത്തിലാണ് ചിത്രമെഴുത്തിന്റെ ചരിത്രകഥയ്ക്കു പ്രസക്തി ലഭിക്കുന്നത്.

അഞ്ചാം മാർത്തോമ്മായുടെ പീഡനത്തെപ്പററി വിവരിക്കുന്നതിനു മുൻപ് ചിത്രമെഴുത്ത് ചില കാര്യങ്ങൾ പരാമർശിക്കുന്നുണ്ട്. അതു കൂടി ഇവിടെ പറയാം.

സുറിയാനി ക്രിസ്ത്യാനികളുടെ ജാതിത്തലവൻമാരായി ഭരണം നടത്തുന്നതിനു പ്രാചീന കാലത്തു പകലോമററം കുടുംബത്തിനു അധികാരമുണ്ടായിരുന്നു. അന്നും പിന്തുടർച്ചാവകാശികളെ മുൻനിർത്തി കലഹങ്ങൾ ഉണ്ടായിട്ടുണ്ട്. എങ്കിലും ഭരണനടത്തിപ്പിനു തടസം ഉണ്ടാകാതെ അഭിഷേകത്തെ ആദരിച്ചു അവരെല്ലാം ജാതിത്തലവനു കീഴ്പ്പെട്ടിട്ടുണ്ട്. ജാതിത്തലവൻമാരുടെ ക്ഷണം സ്വീകരിച്ചു പലപ്പോഴും പരദേശി മെത്രാൻമാർ മലങ്കരയിൽ വന്നിട്ടുണ്ട്. ഈ പരദേശി മെത്രാൻമാർ ഇവിടെ അധികാരം ഉറപ്പിക്കുന്നതിനു വേണ്ടി ശ്രമിച്ചപ്പോഴാണല്ലോ സഭയിൽ ചേരികൾ ഉണ്ടായത്. നാലാം മാർത്തോമ്മാ 'പരദേശിസഹായ'മില്ലാതെ അഞ്ചാം മാർത്തോമ്മായെ വാഴിച്ചതും അതെ തുടർന്നുണ്ടായ സംഭവങ്ങളുമാണ് ചിത്രമെഴുത്തിന്റെ ഈ ഗ്രന്ഥത്തിന്റെ ചിത്രീകരണ വിഷയം. അഞ്ചാം മാർത്തോമ്മായെ വാഴിക്കുന്ന കാലത്തു ഇവിടെ ഡച്ചുഭരണമായിരുന്നു. കൊച്ചിരാജ്യത്തെ ക്രിസ്ത്യാനികളുടെ മേലുള്ള സിവിൽ—ക്രിമിനൽ അധികാരങ്ങൾ ഡച്ചുസർക്കാരിനു നൽകുന്ന ഒരു ഉടമ്പടിയിൽ കൊച്ചിരാജാവ് ഏർപ്പെട്ടിരുന്നു. അതിനാൽ ക്രിസ്ത്യാനികളുടെ ആഭ്യന്തരകാര്യത്തിൽ ഡച്ചുകാർ ഇടപെട്ടിരുന്നു.

നാലാം മാർത്തോമ്മാ ഒററയ്ക്കു അഞ്ചാം മാർത്തോമ്മായെ വാഴിച്ചതിൽ സാധുതയില്ലെന്നു പറഞ്ഞു ഒരു കൂട്ടർ ഡച്ചുഗവർണർക്കു പരാതി നൽകി. അഞ്ചാം മാർത്തോമ്മായുടെ പട്ടത്വം അംഗീകരിക്കുന്നവരും ഉണ്ടായിരുന്നു. എന്നാൽ കലഹം ഒഴിവാക്കാൻ ശീമക്കാരിൽ നിന്നു ഒരിക്കൽ കൂടി

---

പൂർത്തീകരിക്കുന്നതിലും വൈദികൻ ദൈവത്തിന്റെ കൂട്ടുവേലക്കാരനായി വർത്തിക്കണം—ഇത്രയും ആശയങ്ങളാണു ബ. അച്ചനെടുത്ത ഗഹനമായ ക്ളാസിൽ ഉൾക്കൊണ്ടിരുന്നത്.

25—ാംനു- വ്യാഴാഴ്ച വി. കുർബാന അർപ്പിച്ചത് അഭിവന്ദ്യ ഗ്രീഗോറിയോസ് തിരുമേനിയായിരുന്നു. ബ. അച്ചൻമാരെല്ലാവരും അതിൽ സംബന്ധിക്കയും വി. കുർബാന അനുഭവിക്കയും ചെയ്തു. പ്രഭാതഭക്ഷണത്തിനുശേഷം 9 മുതൽ ഗ്രൂപ്പുചർച്ചകളുടെ സംയുക്ത സമ്മേളനമാണു നടന്നത്. തുടർന്നു 11 മണിക്കു പ. ബാവാതിരുമേനിയുടെ അദ്ധ്യക്ഷതയിൽ സമാപന സമ്മേളനം നടന്നു. വൈദികസംഘത്തിന്റെ വിലപ്പെട്ട നേട്ടമായികരുതാവുന്ന മനോഹരവും പ്രയോജനകരവുമായ വൈദിക ഡയറക്ടറിയുടെ പ്രകാശനം പ. ബാവാതിരുമേനി നിയുക്ത കാതോലിക്കാ അഭിവന്ദ്യ കൂറീലോസ് തിരുമേനിക്ക് ഡയറക്ടറിയുടെ ഒരു പ്രതി നൽകികൊണ്ടു നിർവഹിക്കയുണ്ടായി. തുടർന്നു അഭിവന്ദ്യ എപ്പിഫാനിയോസ് തിരുമേനിയും റവ. ഡോ. ജേക്കബ് കുര്യൻഅച്ചനും ഡോ. കെ. എം. തരകനും ആശംസാപ്രസംഗങ്ങൾ നടത്തി. നമ്മുടെ സഭയിലെ ആരാധനക്രമങ്ങളും, നിർമ്മലമായ വിശ്വാസവും ഉന്നത നിലവാരം പുലർത്തുന്ന വൈദികവൃന്ദവും ഇതരസഭകളുടേതിനെ അപേക്ഷിച്ചു മുൻപന്തിയിലാണെന്നും താനിതു പറയുന്നതു മററുസഭകളെപ്പററിയുള്ള അജ്ഞതകൊണ്ടല്ല, തികഞ്ഞ ഉത്തരവാദിത്വബോധത്തോടെയാണെന്നും ഡോ. തരകൻ പ്രസ്താവിച്ചതു സദസ്യരെ പുളകം കൊള്ളിക്കതന്നെ ചെയ്തു.

ഈ സമ്മേളനത്തിൽ സംബന്ധിക്കുവാൻ സാധിക്കാതെ പോയ മററു വൈദികരും അഭിവന്ദ്യ തിരുമേനിമാരും കൂടെ സംബന്ധിച്ചിരുന്നെങ്കിൽ നന്നായിരുന്നു എന്നുള്ള ആഗ്രഹം പലരും പ്രകടിപ്പിക്കയുണ്ടായി.

ഉച്ചനമസ്ക്കാരത്തിനുശേഷം സമൃദ്ധമായ ഭക്ഷണവും കഴിഞ്ഞ് പരിശുദ്ധ പരുമലതിരുമേനിയുടെ പരിപാവനമായ കബറിടത്തിൽ പ്രാർത്ഥന നടത്തി വഴിപാടർപ്പിച്ച് ഈ മഹത്തായ സമ്മേളനത്തിൽ സംബന്ധിക്കുവാനിടയായതിലുള്ള ചാരിതാർത്ഥ്യത്തോടെ വൈദികരെല്ലാവരും സ്വഭവനങ്ങളിലേക്കു മടങ്ങി.

—ം—

പട്ടം ഏൽക്കാൻ അഞ്ചാം മാർത്തോമ്മാ സന്നദ്ധത പ്രകടിപ്പിച്ചു. ശീമയിൽ നിന്നു മേൽപട്ടക്കാരെ കൊണ്ടുവന്നതു ഡച്ചുകാരാണ്. അതിനു അഞ്ചാം മാർത്തോമ്മാ 11454 രൂപ ഡച്ചുകാർക്കു ചെലവു നൽകണമായിരുന്നു. യാത്രക്കൂലി, കപ്പൽക്കൂലി, പലിശ, കടംപററ് എന്നീ ഇനങ്ങളിൽ ഉണ്ടായ ഈ തുക കൊടുത്തു തീർക്കാൻ അഞ്ചാം മാർത്തോമ്മായ്ക്കു കഴിഞ്ഞില്ല. അഞ്ചാം മാർത്തോമ്മായ്ക്ക് എതിരെ വ്യവഹാരമുണ്ടായി. ഒടുവിൽ അഞ്ചാം മാർത്തോമ്മാ കൊച്ചിയിലെ ഡച്ചു കോട്ടയിൽ തടവിലാക്കപ്പെട്ടു. ഇതിനിടെ പരദേശിമെത്രാന്മാർ സഭയിൽ കലഹം വളർത്തി ഒരു വിഭാഗത്തിൻെറ ഭരണം ഏറെറടുത്തിരുന്നു. ഇതിനിടെ അഞ്ചാം മാർത്തോമ്മായെ ബറേറവിയായിലെ കാരാഗ്രഹത്തിലേക്കു അയയ്ക്കുന്നതിനു ഡച്ചുഗവർണർ പരിപാടിയിട്ടു.

ഇതിനിടയിൽ ഡച്ചുകാർ അഞ്ചാം മാർത്തോമ്മായെ പ്രോട്ടസ്ററൻറ് സഭയിൽ ചേർക്കുന്നതിനു നടത്തിയ ശ്രമമാണ് പ്രശ്നങ്ങൾ രൂക്ഷമാക്കിയത്. കൊച്ചിലെ ഡച്ചു കേന്ദ്രവും മററും അഞ്ചാം മാർത്തോമ്മായുടെ കീഴിൽ ആക്കാമെന്നു ഉറപ്പുകൊടുത്തു. അത്തരമൊരു അധികാരത്തോടെ വാഴുന്നതിനെക്കാൾ പരിപാവനമായ സ്വന്തം മതവിശ്വാസത്തിൽ നിന്നുകൊണ്ട് സ്വസമുദായത്തിലെ അംഗങ്ങളുടെ സുഖദുഃഖങ്ങൾ പങ്കിടുകയാണ് മഹത്തരമെന്നു അഞ്ചാം മാർത്തോമ്മാ വിശ്വസിച്ചു. 'എൻെറ പിതാക്കന്മാരുടെ സ്തുതിചൊവ്വാകപ്പെട്ട വിശ്വാസത്തിൽ നിന്നു എന്നെ പിന്തിരിപ്പിക്കുവാൻ ലന്ത ഗവൺമെൻറിനോ സൈന്യശക്തിക്കോ, പീരങ്കികൾക്കോ വാളിനോ പട്ടിണിക്കോ അപമാനത്തിനോ കഷ്ടതയ്ക്കോ കഴിയില്ലെന്നു' അഞ്ചാം മാർത്തോമ്മാ ധീരതയോടെ പ്രഖ്യാപിച്ചു. ഇതേ തുടർന്നു അദ്ദേഹത്തിനു കാരാഗൃഹത്തിൽ ഒട്ടേറെ കഷ്ടപ്പാടുണ്ടായി. അദ്ദേഹത്തെ ഡച്ചുകാർ പല രീതിയിലും പീഡിപ്പിച്ചു. അഞ്ചാം മാർത്തോമ്മായെ ചങ്ങലകളിൽ കെട്ടിയിട്ടു. എങ്കിലും ഇരുമ്പുതുടലുകൾക്കു ആ പുണ്യപുരുഷൻെറ ധീരതയെ പരീക്ഷിക്കാൻ കഴിഞ്ഞില്ല.

അഞ്ചാം മാർത്തോമ്മായെ തടവിൽ നിന്നു വിട്ടയപ്പാൻ പണം ശേഖരിക്കുന്ന ശ്രമവും തുടങ്ങിയിരുന്നു. നിരണം പള്ളിയിൽ നിന്നു ഇലഞ്ഞിക്കൽ കുടുംബത്തിലെ പീത്തമ്മത്തങ്കി എന്ന മഹിളാരത്നം തൻെറ സ്വർണാഭരണം അതിലേക്കു നൽകിയതു ഒരു വഴിത്തിരിവായി. അതൊരു മാതൃകയായി. ഡച്ചുകാർക്കു കൊടുത്തുതീർപ്പാനുള്ള തുക അതുവഴി ശേഖരിച്ചു. ഇതിനിടെ തിരുവിതാംകൂർ മഹാരാജാവിൻെറ ഒരു വിധിയും വന്നു. കടത്തിൻെറ പകുതി അഞ്ചാം മാർത്തോമ്മായും ബാക്കി പരദേശിമെത്രാന്മാരും നൽകണമെന്നായിരുന്നു വിധി. ഇപ്രകാരം ഒരു വിധി പരദേശിമെത്രാന്മാർ പ്രതീക്ഷിച്ചില്ല. അഞ്ചാം മാർത്തോമ്മായെ കടം വീട്ടി കാരാഗൃഹവിമുക്തനാക്കുകയും ചെയ്തു.

അഞ്ചാം മാർത്തോമ്മായ്ക്കു തടവിൽ കിടക്കേണ്ടിവന്ന ഈ കഥ ചിത്രമെഴുത്തു വിവരിക്കുമ്പോൾ ഒരു കാലഘട്ടത്തിൻെറ സാമുദായിക ചരിത്രം മാത്രമല്ല രാഷ്ട്രീയ ചരിത്രംകൂടി ചുരുളഴിയുന്നു. ഈ ഗ്രന്ഥം അങ്ങനെ ഒരു കാലഘട്ടത്തിൻെറ കൂടി ചരിത്രമായി പരിണമിക്കുന്നു. 'അഞ്ചാം മാർത്തോമ്മാ' എന്നപേരിൽ 1946–ൽ കോട്ടയത്തുനിന്നു പ്രസിദ്ധപ്പെടുത്തിയ 'പൗരപ്രഭ'യിൽ ലേഖന പരമ്പരയായിട്ടാണ് ചിത്രമെഴുത്ത ഈ കഥ ആദ്യം പ്രകാശിപ്പിച്ചത്. ഇതു പുസ്തകമായി എം. ഒ. സി. പബ്ളിക്കേഷൻസാണ് ആദ്യമായി പുറത്തു കൊണ്ടുവന്നത്– 1987–ൽ. പുസ്തകത്തിൻെറ തലവാചകം ചിത്രമെഴുത്തു തന്നെ പണ്ട് നിർദ്ദേശിച്ചു വച്ചിരുന്നതാണ്. സഭാചരിത്രം പഠിക്കുന്നവർക്കു ഇതൊരു സഹായിയാണ്: അഞ്ചാം മാർത്തോമ്മായുടെ പീഡനം, വില അഞ്ചുരൂപ, എം. ഒ. സി. പബ്ളിക്കേഷൻ, ദേവലോകം, കോട്ടയം–38.

—o—

# സഭാ വാർത്തകൾ

## സൺഡേസ്കൂൾ അസോസ്യേഷൻ ജൂബിലി ആഘോഷിക്കുന്നു

മലങ്കര ഓർത്തഡോക്സ് സഭയിൽ പൂർവകാലം മുതൽ നടന്നുവരുന്ന സൺഡേസ്കൂൾ, ഭരണഘടനാനുസൃതമായ ഒരു പ്രസ്ഥാനമായി ആരംഭിച്ചതിന്റെ രജത ജൂബിലി 1990 ജനുവരി 26–ാം തീയതി ചെങ്ങന്നൂർ മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തുന്നതിന് മേയ് 10–ാം തീയതി കോട്ടയം പഴയസെമിനാരി ഓഡിറേറാറിയത്തിൽ കൂടിയ സൺഡേസ്കൂൾ അസോസ്യേഷൻ പൊതുയോഗം തീരുമാനിച്ചു. ജൂബിലി ആഘോഷങ്ങളുടെ ഉത്ഘാടനം പ്രസ്തുത യോഗത്തിൽ വച്ച് പ. ബാവാതിരുമനസിലെ അസിസ്റ്റന്റും കണ്ടനാട് ഇടവകമെത്രാപ്പോലീത്തായുമായ ജോസഫ് മാർ പക്കോമിയോസ് തിരുമേനി നിർവഹിച്ചു. യോഗത്തിൽ തിരുവനന്തപുരം ഭദ്രാസനാധിപൻ അഭിവന്ദ്യ ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലീത്തിയോസ് തിരുമേനി, ഫാ. റ്റി. സി. മത്തായി, സഭാസെക്രട്ടറി ശ്രീ പോൾ മത്തായി എന്നിവർ ആശംസാ പ്രസംഗങ്ങൾ നടത്തി.

സൺഡേസ്കൂൾ ഡയറക്ടർ ജനറൽ സി. വി. ജോർജ് കോർ എപ്പിസ്ക്കോപ്പാ സ്വാഗതവും പബ്ളിക്കേഷൻ ഓഫീസർ ഫാ. റ്റി. ജി. സഖറിയ കൃതജ്ഞതയും പറഞ്ഞു.

അഖില മലങ്കരാടിസ്ഥാനത്തിൽ നടത്തിയ സൺഡേസ്കൂൾ മൽസര പരീക്ഷയ്ക്കും സഹപാഠ്യമൽസരങ്ങൾക്കും ഒന്നും രണ്ടും സ്ഥാനം ലഭിച്ച കുട്ടികൾക്കുള്ള സമ്മാനങ്ങൾ സമ്മേളനത്തിൽ വച്ച് പക്കോമിയോസ് തിരുമേനി വിതരണം ചെയ്തു.

പൊതുസമ്മേളനത്തിനുശേഷം അസോസ്യേഷൻ പ്രസിഡന്റ് മാത്യൂസ് മാർ കൂറീലോസ് മെത്രാപ്പോലീത്താ വിദേശപര്യടനത്തിലാകയാൽ അദ്ദേഹം നിയമിച്ചതനുസരിച്ച് ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ വാർഷിക പൊതുയോഗം നടന്നു.

അദ്ധ്യക്ഷ പ്രസംഗത്തെ തുടർന്ന് ഡയറക്ടർ ജനറൽ വാർഷിക റിപ്പോർട്ടു സമർപ്പിച്ചു. ട്രഷറർ ശ്രീ. പി. സി. ജോസഫ് കണക്കുകളും ബജററും അവതരിപ്പിച്ചു. ചർച്ചകൾക്കുശേഷം റിപ്പോർട്ടും കണക്കുകളും ബജററും ആവശ്യമായ ഭേദഗതികളോടുകൂടി യോഗം അംഗീകരിച്ചു.

മലബാർ ഭദ്രാസന സൺഡേസ്കൂൾ ഡയറക്ടറായി ദീർഘകാലം സേവനം അനുഷ്ഠിച്ച ശ്രീ എം. ജെ. ജേക്കബിന്റെയും, പറവൂർ സൗത്ത് ഡി. ഇൻസ്പെക്ടർ ശ്രീ. തോമസ് വർക്കിയുടെയും നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി.

അസോസ്യേഷന്റെ കണക്കുകൾ പരിശോധിക്കുന്നതിന് ഇന്റേണൽ ഓഡിററായി ശ്രീ. പി. ഡി. മാത്യു (നിരണം) വിനെയും ഓഡിററായി ചാർട്ടേർഡ് അക്കൗണ്ടന്റ് ശ്രീ ഉണ്ണൂണ്ണി പോളിനെയും നിശ്ചയിച്ചു.

ഓ. വി. ബി. എസ്. പ്രവർത്തനങ്ങൾ സംബന്ധിച്ച ചുരുങ്ങിയ റിപ്പോർട്ട് സെക്രട്ടറി ശ്രീ. റ്റി. വി. കുര്യൻ അവതരിപ്പിച്ചു. ചെങ്ങന്നൂർ ഭദ്രാസന ഡയറക്ടർ ശ്രീ ജോൺ മാത്യു കൃതജ്ഞത പറഞ്ഞു. അദ്ധ്യക്ഷൻ തിരുമനസിലെ ഉപസംഹാരം, പ്രാർത്ഥന എന്നിവയ്ക്കുശേഷം യോഗം 4 മണിക്ക് അവസാനിച്ചു.

## മാർ ഡയനേഷ്യസ് ഹോം

മൂവാററുപുഴ ടൗണിനടുത്ത് അങ്കമാലി ഭദ്രാസനത്തിൽ പെട്ട മുടവൂർ മാർ ഗ്രീഗോറിയോസ് കാതോലിക്കേററ് സെൻററിനോട് അനുബന്ധിച്ച് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തതിരുമനസിലെ പേരിൽ നടന്നുവരുന്ന സ്ഥാപനത്തിൽ ഇപ്പോൾ അന്ധകളും നിരാശ്രയരുമായ 12 സ്ത്രീകൾ താമസിച്ചു വരുന്നു. പരിശുദ്ധ സുന്നഹദോസിന്റെ അദ്ധ്യക്ഷൻ എന്ന നിലയിൽ പ. ബാവാതിരുമനസിലെ ഉടമസ്ഥതയിലുള്ള ഈ സ്ഥാപനത്തിൽ ആവശ്യമായ സാമ്പത്തിക സഹായം ലഭിക്കുമെങ്കിൽ ഏതാനും അന്ധകളെക്കൂടി ശുപാർശ ചെയ്തും സാമ്പത്തികസഹായത്താലും പ്രാർത്ഥനയാലും സഹായിക്കണമെ എന്ന് അപേക്ഷിക്കുന്നു.

കെ. സി. സഖറിയ കോർ എപ്പിസ്കോപ്പാ.
വികാരി, മാർ ഗ്രീഗോറിയോസ്–
കാതോലിക്കേററ് സെൻറർ
മുടവൂർ P. O.
മൂവാററുപുഴ.

## കശ്ശീശാപട്ടം നൽകി

തലവടി തോട്ടകടവിൽ തടത്തിൽ ഏബ്രഹാം തോമസ് ശെമ്മാശ്ശന് തോമസ്മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ വള്ളിക്കാട്ടു ദയറാ ചാപ്പലിൽ വച്ച് മേയ് 3–ാം തീയതി കശ്ശീശാപട്ടം നൽകി. ബ. അച്ചൻ ഭിലായ് മിഷൻ സെൻററിൽ സേവനം അനുഷ്ഠിച്ചുവരികയാണ്.

# In Loving Memory of



Rev. Fr. A. G. GEEVARGHESE

Koppara

Chandanappally

5th Death Anniversary

26-7-1989



Mrs. ANNAMMA GHEEVARGHESE

Koppara

13th Death Anniversary

5-7-1989

By The Members of the Koppara Family

## ഡീക്കൻ എം. എസ്. സ്കറിയാ

**ഉമയാററുകര:**

തൈമറവുങ്കര മുകടിയിൽ എം. എസ്. സ്കറിയാ ശെമ്മാശന് ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, തോമസ് മാർ അത്താനാസ്യോസ് തിരുമനസ്സിലെ സഹകരണത്തിൽ ഉമയാററുകര സെ. തോമസ് ഓർത്തഡോക്സ് പള്ളിയിൽവച്ച് മേയ് 28–ാം തീയതി ശനിയാഴ്ച കശ്ശീശാപട്ടം നൽകി. ഫാ. സ്കറിയായെ ഡൽഹിയിലെ ഓർത്തഡോക്സ് സെൻററിന്റെ ചുമതലയ്ക്കായി ഗ്രീഗോറിയോസ് തിരുമേനി നിയമിച്ചതനുസരിച്ച് അവിടെ എത്തി ചാർജ് എടുത്തു.

## ഡീക്കൻ കെ. എം. സഖറിയ

മുക്കൂട്ടുതറ കൂടത്തുങ്കൽ ഡീക്കൻ കെ.എം. സഖറിയായിക്ക് കോട്ടയം ഇടവകയുടെ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി ജൂലൈ ഒന്നാം തീയതി കോട്ടയം പഴയസെമിനാരി ചാപ്പലിൽവച്ച് കശ്ശീശാപട്ടം നൽകി. ഫാ. സഖറിയാ ഓർത്തഡോക്സ് വൈദികസെമിനാരിയിൽ അസി. ലൈബ്രേറിയനായി തുടരുന്നു.

## ഡീക്കൻ എം. പി. ജോർജ്

പാമ്പാക്കുട കരനിലത്ത് എം. പി. ജോർജ് ശെമ്മാശന് ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ പാമ്പാക്കുട വലിയ പള്ളിയിൽ വച്ച് മേയ് 8–ാം തീയതി കശ്ശീശാപട്ടം നൽകി. ഫാ. ജോർജ് ഓർത്തഡോക്സ് വൈദികസെമിനാരിയിൽ സംഗീതവിഭാഗത്തിന്റെ ചുമതല ഏറെറത്തു നടത്തിവരുന്നു.

## ഡീക്കൻ സി. ജി. മാത്യു



കൈപ്പട്ടൂർ ചൂരപ്ളാമ്മൂട്ടിൽ സി.ജി. മാത്യു ശെമ്മാശന് മേയ് 20–ാം തീയതി ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ കൈപ്പട്ടൂർ സെ.ഇഗ്നേഷ്യസ് പള്ളിയിൽവച്ച് കശ്ശീശാപട്ടം നൽകി. ഫാ. മാത്യു ഡൽഹി ഭദ്രാസനത്തിൽ പോയി ചാർജ് എടുത്തു.

## പൗരോഹിത്യ രജത ജൂബിലി



മദ്രാസ് സെ. തോമസ് ഓർത്തഡോക്സ് പള്ളിവികാരി കുന്നംകുളത്ത് തെക്കേക്കര ഫാ. ജോസഫിന്റെ പൗരോഹിത്യ രജതജൂബിലി ആഘോഷം മദ്രാസ് പള്ളി ഇടവകയുടെ ആഭിമുഖ്യത്തിൽ ജൂലൈ 2–ാം തീയതി നടത്തി. അന്നു രാവിലെ പൗലൂസ് മാർ മിലീത്തിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. തുടർന്നു നടന്ന അനുമോദനസമ്മേളനത്തിൽ ഇടവക മെത്രാപ്പോലീത്താ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനി ആദ്ധ്യക്ഷ്യം വഹിച്ചു. മിലീത്തിയോസ് തിരുമേനിയും ഇടവക പ്രതിനിധികളും ബ. ജൂബിലേറിയൻ അച്ചനെ അനുമോദിച്ചും പ്രശംസിച്ചും പ്രസംഗിച്ചു. ബ. അച്ചൻ സമുചിതമായ മറുപടി പറഞ്ഞു.

## വാർഷികസമ്മേളനം

അങ്കമാലിഭദ്രാസന ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ വാർഷികസമ്മേളനവും അഭിവന്ദ്യ ഇടവകമെത്രാപ്പോലീത്ത ഡോ. ഫിലിപ്പോസ് മാർ തേയോഫിലോസ് തിരുമേനിയുടെ ജന്മദിനാഘോഷവും 1989 മേയ് 9–ാം തീയതി ആലുവാ തൃക്കുന്നത്തു സെമിനാരിയിൽ നടന്നു.

രാവിലെ ഇടവകമെത്രാപ്പോലീത്ത വിശുദ്ധ കുർബാന അർപ്പിച്ചു. ഭദ്രാസന സെക്രട്ടറിയും സെമിനാരി മാനേജരും ആയ വെരി. റവ. ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്കോപ്പാ പതാക ഉയർത്തി. തുടർന്ന് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനം ജസ്ററീസ് ജോൺ മാത്യൂ ഉൽഘാടനം ചെയ്തു. ''Inner Man and the Spiritual education'' എന്ന വിഷയത്തെക്കുറിച്ച് ഫാ. ജോസഫ് വെണ്ടപ്പള്ളി ക്ലാസ് എടുത്തു. തുടർന്നുള്ള ചർച്ചയിൽ പൊന്തിവന്ന സംശയങ്ങൾക്ക് ബഹുമാനപ്പെട്ട അച്ചൻ മറുപടി പറഞ്ഞു. ഭദ്രാസന ചീഫ് ഓർഗനൈസർ ഏലിയാസ് എം. ചാക്കോ സ്വാഗതവും യുവജന പ്രസ്ഥാനം സെക്രട്ടറി സണ്ണി വി. പോൾ നന്ദിയും പറഞ്ഞു.

ഉച്ചകഴിഞ്ഞ് 'നിരുപാധിക ആവിഷ്കാര സ്വാതന്ത്ര്യം ആവശ്യമൊ' എന്ന വിഷയത്തെക്കുറിച്ചു നടന്ന സെമിനാറിൽ പ്രൊഫ.കെ.കെ. ഏബ്രഹാം, ശ്രീ. കുരുവിള ജോർജ്ജ് എന്നിവർ പ്രസംഗിച്ചു.



അഖിലമലങ്കര അടിസ്ഥാനത്തിൽ മർത്തമറിയം സമാജം നടത്തിയ മത്സരപരീക്ഷയിൽ ജൂനിയർ വിഭാഗത്തിൽ ഒന്നാം സ്ഥാനം നേടിയ കുമാരി റേച്ചൽ പി. ജോസ്. സൺഡേസ്കൂൾ അസോസ്യേഷൻ ട്രഷറർ കുട്ടമ്പേരൂർ പല്ലാട്ടുശ്ശേരിൽ പി. സി. ജോസഫിന്റെ മകളാണ് റേച്ചൽ

## ബാലികാസമാജം ജനറൽസെക്രട്ടറി



അഖില മലങ്കര ഓർത്തഡോക്സ് ബാലികാസമാജത്തിന്റെ ജനറൽ സെക്രട്ടറിയായി അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ മറിയാമ്മ ശാമുവേലിനെ നിയമിച്ചിരിക്കുന്നു.

ഇരവിപേരൂർ പുറത്തുംമുറിയിൽ ശ്രീമതി മറിയാമ്മ കോഴിമല സെൻറ് മേരീസ് സ്കൂൾ (ഓതറ മന്ദിരം) അദ്ധ്യാപികയാണ്.

## ശവസംസ്കാരം

അഭിവന്ദ്യ ബർന്നബാസ് തിരുമേനിയുടെ സഹോദരി 1989 മേയ് 25–ാം തീയതി നിര്യാതയായ സിസ്ററർ മേരിയുടെ ശവസംസ്ക്കാരം ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ്, ജോസഫ് മാർ പക്കോമിയോസ്, മാത്യൂസ് മാർ ബർന്നബാസ് എന്നീ തിരുമേനിമാരുടെ നേതൃത്വത്തിൽ അനേകം പട്ടക്കാരുടെ സഹകരണത്തിലും വലിയ ഒരു ജനക്കൂട്ടത്തിന്റെ സാന്നിദ്ധ്യത്തിലും കിഴക്കമ്പലം ബേത്‌ലഹേം ദയറാചാപ്പലിനോടു ചേർന്ന് നടത്തി.

## വൈററ് ക്രോസ് കേഡററ്സ്

കുന്നംകുളം ഭദ്രാസനത്തിൽപ്പെട്ട കോട്ടപ്പടി സെ. ജോർജ്ജ് സൺഡേസ്കൂളിൽ വൈററ് ക്രോസ് കേഡററ്സ് എന്ന ഒരു സംഘടന ഇടവക മെത്രാപ്പോലീത്താ പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി ഉൽഘാടനം ചെയ്തു. കുട്ടികളുടെ സ്വഭാവരൂപവൽകരണമാണ് ഈ സംഘടനയുടെ ലക്ഷ്യം. കുതിക്കുക എന്നതാണ് ഇതിന്റെ ആപ്തവാക്യം. പരസേവനം, സഭാസേവനം. സ്വയസേവനം എന്നീ മൂന്നു മേഖലകളിലായിരിക്കും ഇതിന്റെ പ്രവർത്തനങ്ങൾ—അനുസരിക്കുക, പ്രാർത്ഥിക്കുക, പഠിക്കുക, സഹായിക്കുക, മിച്ചിക്കുക, സ്നേഹിക്കുക, രസിപ്പിക്കുക എന്നീ സപ്ത മാർഗ്ഗങ്ങളായിട്ടാണ് ഇതിന്റെ പ്രവർത്തനരീതി. നീല പശ്ചാത്തലത്തിൽ ചുവന്ന വൃത്തത്തിനകത്ത് വെളുത്ത കുരിശുള്ളതാണ് പതാക. നല്ല ചിട്ടയിൽ പരിശീലിപ്പിക്കുന്ന സംഘടന സൺഡേസ്കൂളിലെ പാഠ്യേതര പ്രവർത്തനമായിട്ടാണ് ഇവിടെ ആരംഭിച്ചിരിക്കുന്നത്

## O.V.B.S. ഫോളോ അപ്പ് മീററിംഗ്

ഈ വർഷത്തെ ഓ. വി. ബി. എസ് പ്രവർത്തനങ്ങളെ വിലയിരുത്തുന്നതിനും അടുത്തവർഷത്തെ പ്രവർത്തനങ്ങൾക്കാവശ്യമായ നിർദ്ദേശങ്ങൾ സ്വീകരിക്കുന്നതിനുമായി, ഓ. വി. ബി. എസ് പ്രവർത്തകരുടെ ഫോളോ അപ്പ് യോഗങ്ങൾ താഴെ പറയുന്ന സ്ഥലങ്ങളിൽ വച്ച് കൂടുന്നതാണ്

| | | |
|---|---|---|
| ജൂലൈ | 16: | അടൂർ സെ. മേരീസ്. തിരുവനന്തപുരം, കൊല്ലം ഭദ്രാസനങ്ങൾ |
| ജൂലൈ | 30; | കോഴിക്കോട് സെ. ജോർജ് കത്തീഡ്രൽ. കോഴിക്കോട്, ബത്തേരി, കുന്നംകുളം |
| ആഗസ്ററ് | 6: | കോട്ടയം മാർ ഏലിയ കത്തീഡ്രൽ. കോട്ടയം. കോട്ടയം സെൻട്രൽ, ഇടുക്കി, കൊച്ചി, കണ്ടനാട്, അങ്കമാലി |
| ആഗസ്ററ് | 20: | ചെങ്ങന്നൂർ ബഥേൽ അരമന. നിരണം, ചെങ്ങന്നൂർ, തുമ്പമൺ. |

# അസിസ്റ്റൻറിനെ ചുമതലകൾ ഏല്പിച്ചു

**കൊല്ലം മെത്രാസനാധിപൻ നിയുക്ത കാതോലിക്കാ മത്യൂസ് മാർ കൂറീലോസ് തിരുമേനി ഭരണപരമായ ചുമതലകൾ അസിസ്റ്റൻറ് മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനിയെ ഏല്പിച്ചുകൊണ്ട് മെത്രാസനത്തിലെ പള്ളികൾക്ക് അയച്ച കല്പനയിൽ ഇങ്ങനെപറയുന്നു**

'ഈ മെത്രാസനത്തിൽ ഒരു അസിസ്റ്റൻറ് തിരുമേനിയെ ലഭിച്ചതിൽ നാം ദൈവത്തെ സ്തുതിക്കുകയും അതിയായി സന്തോഷിക്കുകയും ചെയ്യുന്നു. നാം ഇതിൻെറ സീനിയർ മെത്രാപ്പോലീത്താ ആയതുകൊണ്ട് ഈ മെത്രാസനത്തിൻെറ ഭരണകാര്യങ്ങളിൽ കൂടുതലായി പ്രവർത്തിപ്പാൻ അദ്ദേഹത്തിന് അവസരം കിട്ടിയോ എന്ന് നാം സംശയിക്കുന്നു. ഏകദേശം അഞ്ചു വർഷത്തോളമായി അദ്ദേഹം ഈ മെത്രാസനത്തിൽ അസിസ്റ്റൻറായി ശുശ്രൂഷിച്ചുവരുന്നു. അദ്ദേഹത്തിന് കൂടുതലായി ഈ മെത്രാസന ഭരണകാര്യങ്ങളിൽ ഇടപെടുവാനായി താഴെപ്പറയുന്ന തീരുമാനം നാം നിങ്ങളെ അറിയിക്കുന്നു.

മേലാൽ ഭരണപരമായ എല്ലാ കാര്യങ്ങൾക്കും നിങ്ങൾ പ്രഥമമായി അദ്ദേഹത്തെ സമീപിച്ച് അദ്ദേഹത്തിൻെറ തീരുമാനപ്രകാരം നടന്നുകൊള്ളണമെന്ന് നാം താൽപര്യപ്പെടുന്നു. അദ്ദേഹത്തിൻെറ തീരുമാനങ്ങൾ നാം ചെയ്യുന്ന തീരുമാനങ്ങളെപ്പോലെ നിങ്ങൾ സ്നേഹാദരപൂർവ്വം കൈക്കൊള്ളണമെന്നും ഇതു മുഖാന്തരം നിങ്ങളെ നാം അറിയിക്കുന്നു. ഇപ്രകാരം ഒരു നടപടിക്രമം അഭിവന്ദ്യനായ അലക്സിയോസ് മാർ തേവോദോസിയോസ് തിരുമേനി സീനിയർ മെത്രാപ്പോലീത്തായായും ബലഹീനനായ നാം അസിസ്റ്റൻറ് മെത്രാപ്പോലീത്തായായും ആയിരിക്കുമ്പോൾ ഈ മെത്രാസനത്തിൽ നടപ്പായിട്ടുണ്ട്.'

കൊല്ലം അരമന (കൂറീലോസ് മെത്രാപ്പോലീത്താ)
1989 മാർച്ച് 16. (Sd)

## ചരമ ജൂബിലി മത്സരങ്ങൾ

പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ചരമ രജത ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി നടത്തുന്ന ഉപന്യാസ മത്സരത്തിൽ ആദ്ധ്യാത്മിക സംഘടനകളുടെ അംഗങ്ങൾക്കുള്ള മത്സരം കേന്ദ്രതലത്തിൽ അതതു സംഘടനകൾ നടത്തുന്നതിനാണ് നിശ്ചയിച്ചിട്ടുള്ളത്. ഭദ്രാസനതലത്തിൽ സ്കൂൾ, കോളജ്, കുട്ടികൾക്കുവേണ്ടിയുള്ള മത്സരങ്ങൾ ഓണ അവധിക്കാലത്ത് അതത് ഭദ്രാസന സെക്രട്ടറിമാർ നടത്തി വിവരം കേന്ദ്രത്തിൽ അറിയിച്ചാൽ മാത്രമെ കേന്ദ്രതലത്തിൽ പൂജാ അവധിക്കാലത്ത് കോട്ടയത്തു വച്ച് അവർക്കായി മത്സരം നടത്താൻ സാധിക്കുകയുള്ളു എന്ന് എല്ലാ ബന്ധപ്പെട്ട ഭദ്രാസനസെക്രട്ടറിമാരെയും ഓർമ്മിപ്പിക്കുന്നു.

## എക്യുമിനിക്കൽ സെമിനാർ ഓൺ മിഷൻ

മംഗലാപുരം: നാഷണൽ കൗൺസിൽ ഓഫ് ചർച്ച് ഇൻ ഇന്ത്യ (NCCI), മംഗലാപുരം ക്രിസ്ത്യൻ കൗൺസിൽ (MCC), കർണ്ണാടക റീജിയണൽ കാത്തലിക് ബിഷപ്സ് കൗൺസിൽ (KRCBC) എന്നിവയുടെ സംയുക്താഭിമുഖ്യത്തിൽ ജൂൺ 6 മുതൽ 9 വരെ മംഗലാപുരം ഫാത്തിമാ റിട്രീററ് ഹൗസിൽ 'എക്യുമിനിക്കൽ സെമിനാർ ഓൺ മിഷൻ' നടത്തപ്പെട്ടു. മംഗലാപുരം ബിഷപ്പ് ബേസിൽ എസ്. ഡിസൂസ, ദക്ഷിണ കർണ്ണാടക മഹാ ഇടവകയുടെ ബിഷപ്പ് ഡി. പി. ഷെട്ടിയൻ, ഫാ: ബാൻറി ഡിസൂസ, മി. ബെന്നററ് ബെഞ്ചമിൻ (സെക്രട്ടറി), മി. സുദാമാ ആനന്ദ് എന്നിവർ സെമിനാറിനു നേതൃത്വം നല്കി. ഫാ: അലോഷ്യസ് ഡിസൂസ, ഡോ: ജയകരൻ ഐസക്, ഡോ: സി. എൽ. ഫുർററാഡോ, റവ: ഡോ: കുഞ്ചെറിയ പത്തിൽ എന്നിവരാണ് വിവിധ വിഷയങ്ങളെ ആസ്പദമാക്കി പ്രബന്ധങ്ങൾ അവതരിപ്പിച്ചത്. കൂടാതെ മി. പി. മോസസ് മനോഹർ, ഫാ: ബെഞ്ചമിൻ ഡിസൂസാ, മി. പോൾ സിനിരാജ് മുഹമ്മദ്, മി. എഫ്. എം. ലോബോ എന്നിവർ മിഷനറി പ്രവർത്തനങ്ങളെപ്പററി വിശദീകരിച്ചു.

ഇസ്ളാമിക വിശ്വാസത്തിൽ നിന്ന് ക്രിസ്തീയ വിശ്വാസത്തിലേയ്ക്ക്, പ്രത്യേകിച്ചും ഓർത്തഡോക്സ് സഭയിലേയ്ക്കു വരാനുണ്ടായ കാരണങ്ങളും, അതു നിമിത്തം അനുഭവപ്പെടുന്ന പീഡനങ്ങളും, സഭയ്ക്കകത്തും പുറത്തും നടത്ത

# സുഗന്ധനാട് നസ്രാണിചരിത്രം

OR

# THE CHRISTIAN HERITAGE IN INDIA

പോർത്തുഗീസ്സുകാരുടെ ആഗമനത്തിന് (എ. ഡി. 1499) മുൻപുള്ള സുറിയാനി നസ്രാണികളുടെ സമ്പൂർണ്ണ ചരിത്രം.

പോർത്തുഗീസ്സുകാരെ തുണച്ച 1) 'മാർത്തോമ്മൻ ക്രിസ്ത്യാനികൾ' ആര്? 2) വി. തോമ്മാശ്ളീഹായാണോ, മാർത്തോമ്മായെന്ന് അറിയപ്പെട്ടിരുന്നത്. 3) മലബാറിലുണ്ടായിരുന്ന 3 ലക്ഷത്തിൽപരം നസ്രാണികൾ എവിടെ പോയി? ഈ വക ചരിത്രങ്ങൾ ഗ്രഹിക്കുവാൻ ആഗ്രഹിക്കുന്നവർ 'സുഗന്ധനാട് നസ്രാണി ചരിത്രം' വാങ്ങി വായിക്കുക.

25 അദ്ധ്യായങ്ങളും, 60–ൽ പരം ചിത്രങ്ങളോടുകൂടിയ 730–ൽ പരം പേജുകളുമുള്ള ഈ പുസ്തകത്തിന് **വില. രൂപാ 50 മാത്രം.**

ഇതിന്റെ ഇംഗ്ളീഷ് പരിഭാഷ **"ACTA INDICA"** എന്ന പേരിൽ ലഭ്യമാണ്. **Price Rs. 60 only.**

## സൗജന്യം

ഈ പുസ്തകങ്ങളിൽ ഏതെങ്കിലും ഒന്ന് ഓർഡർ ചെയ്യുന്നവർക്ക് **"ചാവുകടൽ ചുരുളുകൾ"** എന്ന 32 പേജുകളുള്ള ചെറു പുസ്തകം, ഓർഡർ ചെയ്യുന്ന പുസ്തകത്തോടുകൂടി സൗജന്യമായി (FREE) അയച്ചുതരുന്നതാണ്.

## തപാൽ ചെലവ് ലാഭിക്കുക

ഓർഡർ ചെയ്യുന്ന പുസ്തകത്തിന്റെ വില മാത്രം മുൻകൂറായി അയച്ചുതരുന്നവർക്ക് (ചെക്കുകൾ സ്വീകാര്യമല്ല) പുസ്തകം രജിസ്റ്റേർഡ് ആയി അയച്ചുതരുന്നതാണ്.

വി. പി. പി. ആയി ആവശ്യപ്പെടുന്നവർക്ക് 5 രൂപാ കൂടുതലാകും.

Send your valuable orders to:
P. V. Mathew
Jenny Villa, 39/929, Banerji Road,
Cochin–682 018 (Kerala State)

പി. വി. മാത്യു
ജെന്നിവില്ല
ബാനർജി റോഡ്
കൊച്ചി–682 018

## ഒരു അഭ്യർത്ഥന

**"സമ്പൂർണ്ണ നസ്രാണി ചരിത്രം"** എന്നൊരു പുസ്തകം എഴുതുവാനുള്ള സംരംഭത്തിലാണ് ഇപ്പോൾ. ഭാരിച്ച പണച്ചെലവാണിതിനുള്ളത്. സഹൃദയർ മേല്പറഞ്ഞ പുസ്തകത്തിന് ഓർഡർ ചെയ്താൽ, ഈ സംരംഭത്തിന് നിങ്ങൾ ചെയ്യുന്ന വിലതീരാത്ത സഹകരണവും ഉപകാരവുമായിരിക്കും.

# ചരമവാർഷികങ്ങൾ



കെ. വി. ഗീവർഗീസ് റമ്പാൻ.



എം. സി. കുറിയാക്കോസ് റമ്പാൻ.



ഫാ. ററി. വി. ജോർജ്.

ബ. കെ. വി. ഗീവർഗീസ് റമ്പാച്ചൻെറ 19—ാം ചരമവാർഷികം തിരുവിതാംകോട് സെ. മേരീസ് പള്ളിയിൽ ജൂലൈ 16—ാം തീയതിയും, മലങ്കരസഭാ മാസികയുടെ ചീഫ് എഡിററായിരുന്ന ബ. എം. സി. കുറിയാക്കോസ് റമ്പാച്ചൻെറ 23—ാം ചരമവാർഷികം ജൂലൈ 20—ാം തീയതി പാത്താമുട്ടം സ്ളീബാ പള്ളിയിലും, എഡിററായിരുന്ന ബ. ററി. വി. ജോർജ് അച്ചൻെറ 18—ാം ചരമവാർഷികം ജൂലൈ 30—ാം തീയതി നെടുമാവ് സെ. പോൾസ് പള്ളിയിലും ആചരിക്കുന്നതാണ്.

---

പ്പെടുന്ന സുവിശേഷപ്രവർത്തനങ്ങളും മററും ശ്രീ പോൾ സിനിരാജിൻെറ പ്രസംഗത്തിൽ സവിസ്തരം പ്രതിപാദിച്ചു. മിഷനറി പ്രവർത്തനത്തിൽ ഓർത്തഡോക്സ് സഭയുടെ പങ്ക് മററു സഭകൾക്കു മാതൃകയാകണമെന്ന് ചർച്ചകർക്കിടയിൽ പലരും അഭിപ്രായപ്പെട്ടു.

വിവിധ സഭകളുടേയും പ്രസ്ഥാനങ്ങളുടേയും പ്രതിനിധികളായി അമ്പതോളം പേർ സെമിനാറിൽ പങ്കെടുത്തു. വിശദമായ ചർച്ചകളും തീരുമാനങ്ങളും കൈക്കൊണ്ടു. പോൾ സിനിരാജിനെ കൂടാതെ ഓർത്തഡോക്സ് സഭയിൽനിന്ന് ബ്രഹ്മവാർ സെൻറ് മേരീസ് സിറിയൻ കോളജ് പ്രിൻസിപ്പൽ പ്രൊഫ: ററി. ഒ. സഖറിയായും സെമിനാറിൽ സംബന്ധിച്ചു.

## ത്രിദിന ധ്യാനയോഗം

ചെങ്ങന്നൂർ: ലോകസമാധാനത്തിനും ദേശീയൈക്യത്തിനും വേണ്ടിയുള്ള ത്രിദിന ഉപവാസ ധ്യാനയോഗം ഈ വർഷവും ആഗസ്ററ് 10, 11, 12 തീയതികളിൽ ഉമയാററുകര സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തുന്നതാണ്. ദിവസവും രാവിലെ 9 മുതൽ 3 മണിവരെയായിരിക്കും ധ്യാനയോഗങ്ങൾ. പി. ജി. ജോർജ് കോറെപ്പിസ്ക്കോപ്പാ, ഫാ. ററി. ജി. സഖറിയ, ശ്രീ. പോൾ സിനിരാജ് എന്നിവർ നേതൃത്വം നൽകും.

## സൺഡേസ്കൂൾ സുവനീർ

നമ്മുടെ സഭയിലെ സൺഡേസ്കൂൾ ഒരു പ്രസ്ഥാനമായി രൂപം പ്രാപിച്ചതിൻെറ ജൂബിലി ആഘോഷങ്ങളോടനുബന്ധിച്ച് ഒരു സുവനീർ പ്രസിദ്ധീകരിക്കണമെന്ന് ആഗ്രഹിക്കുന്നു. അതിൽ സഭയിലെ മതപഠനത്തിൻെറയും സൺഡേസ്കൂൾ പ്രസ്ഥാനത്തിൻെറയും ഒരു ചുരുങ്ങിയ ചരിത്രം പ്രസിദ്ധീകരിക്കുന്നതിനാൽ അതു സംബന്ധിച്ചുള്ള വിവരങ്ങൾ അറിയാവുന്ന സഭാസ്നേഹിതർ സൺഡേസ്കൂൾ ഡയറക്ടർ ജനറൽ, ദേവലോകം, കോട്ടയം 38. എന്ന വിലാസത്തിൽ അയച്ചുതരണമെന്ന് താല്പര്യപ്പെടുന്നു.

സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പ

ഡയറക്ടർ ജനറൽ

## ദൈവവിളി

വിദ്യാഭ്യാസമുള്ള യുവാക്കൾക്കും യുവതികൾക്കും സന്യാസ ജീവിതത്തിലേക്ക് ദൈവവിളി ഉണ്ടെന്ന് ഉത്തമബോദ്ധ്യം ഉണ്ടെങ്കിൽ സുപ്പീരിയർ, ബഥനി ആശ്രമം / ബഥനി മഠം ഓർത്തഡോക്സ് ചർച്ച് R. Perunad P. O. PTA. എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## വി(ശമകേന്ദ്രം

വയോവൃദ്ധർക്ക് കുഴിമററം (കോട്ടയം) ബഥനി ആശ്രമത്തിൽ വിശ്രമജീവിതം നയിപ്പാനായി സൗകര്യങ്ങ൦ ഏർപ്പെടുത്തിയിരിക്കുന്നു,

കൂടുതൽ വിവരങ്ങ൦ക്ക് ഡയറക്ടർ, ബഥനി ആശ്രമം, കുഴിമററം P. O. കോട്ടയം എന്ന മേൽവിലാസത്തിൽ ബന്ധപ്പെടുക.

## ഗാനങ്ങൾ ക്ഷണിക്കുന്നു

ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ ആരംഭിച്ചിട്ടുള്ള Liturgical Music സ്കൂളിലേക്ക് നല്ല പുതിയ കൺവെൻഷൻ ഗീതങ്ങളും, ലളിത ഗാനങ്ങളും മററ് ക്രിസ്തീയ ഗാനങ്ങളും ക്ഷണിച്ചുകൊള്ളുന്നു. തെരഞ്ഞെടുക്കപ്പെടുന്ന ഗാനങ്ങ൦ക്ക് സമ്മാനം നൽകുന്നതായിരിക്കും. ഗാനങ്ങ൦ The Director School of Liturgical Music, Orthodox Seminary, P. O. Box 98, Kottayam-1 എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

## ഓർമ്മപ്പെരുനാൾ



ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്താ ബഥനിയുടെ അലക്സിയോസ് മാർ തേവോദോസ്യോസ് തിരുമേനിയുടെ ഓർമ്മപ്പെരുനാ൦ ആഗസ്ററ് 6–ാം തീയതി അദ്ദേഹം കബറടക്കപ്പെട്ടിരിക്കുന്ന പെരുനാടു ബഥനി ആശ്രമത്തിൽ ഭക്തിപുരസ്സരം ആചരിക്കുന്നതാണ്.

## ജൂബിലി സമാപന സമ്മേളനം

1989 ജനുവരി 8–ാം തീയതി ഉത്ഘാടനം ചെയ്ത പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സിലെ ചരമരജത ജൂബിലി ആഘോഷങ്ങളുടെ സമാപനം 1989 ഡിസംബർ 31–ാം തീയതി അഖിലമലങ്കര അടിസ്ഥാനത്തിലും തുമ്പമൺ മെത്രാസനത്തിന്റെ ആഭിമുഖ്യത്തിലും പത്തനംതിട്ടയിൽവച്ച് നടത്തുന്നതിന് 24–ാം തീയതി ശനിയാഴ്ച കാതോലിക്കേററ് അരമനയിൽ കൂടിയ സെൻട്രൽ കമ്മററി തീരുമാനിച്ചു. യോഗത്തിൽ പ. കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിച്ചു. ജോയിൻറ് കൺവീനർ പി. സി. ഏബ്രഹാം യോഗോദ്ദേശ്യം വിശദീകരിച്ചു.

ജൂബിലി സ്മാരകമായി നടത്തുന്നതിനു നിശ്ചയിച്ചിട്ടുള്ള ലിററർജിക്കൽ സ്ററഡി സെൻറർ സ്മാരകഗ്രന്ഥം, ഉപന്യാസമത്സരം മുതലായവയുടെ പ്രവർത്തനത്തിന് രൂപവൽകരിച്ച കമ്മററികളും അതതിന്റെ പ്രവർത്തനങ്ങ൦ സംബന്ധിച്ച റിപ്പോർട്ട് അവതരിപ്പിച്ചത് യോഗം അംഗീകരിച്ചു.

സമാപനം സംബന്ധിച്ച് ഡിസംബർ 31–ാം തീയതി അഖില മലങ്കരാടിസ്ഥാനത്തിൽ പൊതുസമ്മേളനവും മററു പരിപാടികളും നടത്തുന്നതിന് തീരുമാനിച്ചിട്ടുണ്ട്.

## ഏകദിനസെമിനാർ

തണ്ണിത്തോട് ഡിസ്ട്രിക്ട് സൺഡേസ്കൂ൦ അദ്ധ്യാപക സെമിനാർ 1989 ജൂൺ 25–ാംനു- തേക്കുതോട് ഗവ. ഹൈസ്കൂ൦ ഓഡിറേററിയത്തിൽ നടന്നു. ശ്രീ. ററി.ജി. ജോർജ് 'ഓർത്തഡോക്സ് വിശ്വാസത്തിന്റെ അതുല്യത' എന്ന വിഷയത്തെക്കുറിച്ച് ക്ളാസെടുത്തു. ശ്രീമതി ദീനാമ്മ കുളത്തുങ്കൽ മോഡൽ ക്ളാസെടുത്തു. ഉച്ചകഴിഞ്ഞു ചേർന്ന സമ്മേളനത്തിൽ ഭദ്രാസന സൺഡേസ്കൂ൦ ഡയറക്ടർ ശ്രീ. വി. കെ. പാപ്പി, ശ്രീ. എൻ. ഐ. ജോയി എന്നിവർ പ്രസംഗിച്ചു. ഡി. സൺഡേസ്കൂ൦ ഇൻസ്പെക്ടർ ശ്രീ. ബേബി വയലുംകോട് സ്വാഗതവും, ശ്രീ. എൻ.ജെ. ശമുവേൽനന്ദിയും പറഞ്ഞു.

## പട്ടംകൊട

പിരളശ്ശേരി കിഴക്കേത്തലയ്ക്കൽ മാത്യു കോശി ശെമ്മാശനെ തോമസ് മാർ അത്താനാസ്യോസ് തിരുമേനി പരുമല സെമിനാരി ചാപ്പലിൽവച്ച് ജൂലൈ 3–ാം തീയതി കശ്ശീശാപട്ടം നൽകി.

(6–ാം പേജിൽനിന്നും തുടർച്ച)

## പ്രതിവാര ധ്യാനപാഠം

ആധ്യാത്മിക ജീവിതത്തിലും പല വിധത്തിലുള്ള പരിശോധനകൾ നമുക്കുണ്ടാകും. കൈപ്പുള്ള അനുഭവങ്ങൾ നമുക്കുണ്ടാകുമ്പോൾ നാം യിസ്രായേൽക്കാർ ചെയ്തതുപോലെ പിറുപിറുക്കാതെ, മോശയെപ്പോലെ ദൈവത്തോട് യാചിക്കാം. അവർ നമ്മുടെ ജീവിതത്തെ ഏറ്റം മധുരതരമാക്കും. മാത്രമല്ല, മാറയിൽ നിന്ന് ഏലീമിലെത്തിയ ജനം പന്ത്രണ്ട് നീരുറവും എഴുപത് ഈത്തപ്പനയും കണ്ട് തൃപ്തരായതുപോലെ നമുക്കും സന്തോഷസങ്കേതങ്ങൾ ദൈവം ഒരുക്കിയിട്ടുണ്ട്. നമ്മെ ദൈവം പരിശോധിക്കുന്നയവസരങ്ങളിൽ നാം വിശ്വസ്തരായി ജീവിക്കുക. ഇയ്യോബിന്റെ ജീവിതത്തിൽ നാം കാണുന്നതും ഇതു തന്നെയാണ് (ഇയ്യോ. 42:7–17). എല്ലാം നഷ്ടപ്പെട്ട ഇയ്യോബ് അവസാനം നഷ്ടപ്പെട്ടവ ഇരട്ടിയളവിൽ തിരികെ കിട്ടിയ സന്തോഷത്തിലായിരുന്നു. യഹോവ ഇയ്യോബിന്റെ പിൻകാലത്തെ അവന്റെ മുൻകാലത്തെക്കാൾ അധികം അനുഗ്രഹിച്ചു. (ഇയ്യോ 42. 12) ഇയ്യോബിന്റെ ജീവിതാരംഭത്തിൽ അവന് ഏഴായിരം ആടും മൂവായിരം ഒട്ടകവും, അഞ്ഞൂറ് ഏർ കാളയും അഞ്ഞൂറ് പെൺകഴുതയുമായിരുന്നു ഉണ്ടായിരുന്നത്. എന്നാൽ അവസാനം അവന് പതിനാലായിരം ആടും, ആറായിരം ഒട്ടകവും, ആയിരം ഏർകാളയും, ആയിരം പെൺകഴുതയും ഉണ്ടായി. സങ്കീർത്തനക്കാരനും പാടുന്നു, യഹോവയെ ഭയപ്പെട്ട് അവന്റെ കല്പനകളിൽ ഏറ്റവും ഇഷ്ടപ്പെടുന്ന മനുഷ്യൻ ഭാഗ്യവാൻ (സങ്കീർത്തനം 112; 1) അവന്റെ തലമുറതന്നെ അനുഗ്രഹിക്കപ്പെടും.

സ്വർഗ്ഗരാജ്യത്തിൽ അംഗങ്ങളായിത്തീരുവാൻ ആഗ്രഹിക്കുന്നവരും പരിശോധനകൾക്ക് വിധേയരാവും. അവിടെയൊക്കെ, പിടിച്ചു നിൽക്കുവാൻ കഴിയണം. സാത്താന്റെ പരീക്ഷകളും ഉണ്ടാകും. അങ്ങനെയുള്ള അവസരങ്ങളെ വേരോടെ പിഴുതെറിയണം. പാപത്തിലേക്ക് നയിക്കുന്ന അവയവങ്ങളെ വെട്ടി എറിഞ്ഞുകളവാൻ തന്നെ കർത്താവ് ആവശ്യപ്പെടുന്നു. (മത്തായി 18:8–9).

ഇതോടൊപ്പം തന്നെ മറ്റൊരു വസ്തുതയും കർത്താവ് നമ്മെ ബോധ്യപ്പെടുത്തുന്നു. തന്നെ സ്വീകരിക്കുന്നവർക്ക് ദൈവം നൽകുന്ന ദാനങ്ങൾ എത്ര വലുതാണ് എന്ന് നമ്മെ യേശുതമ്പുരാൻ പഠിപ്പിക്കുന്നു. ശിശുക്കളെപ്പോലെയായി സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നവർക്ക് ഇടർച്ച വരുത്തുന്നവരെ ദൈവം ശിക്ഷിക്കും (മത്തായി 18:6). മാത്രവുമല്ല, സ്വർഗ്ഗത്തിൽ അവരുടെ ദൂതന്മാർ സ്വർഗ്ഗസ്ഥനായ പിതാവിന്റെ മുഖം എപ്പോഴും കാണുകയും ചെയ്യുന്നു (മത്താ. 18:11). പൗലോസും പറയുന്നു 'യേശുവിനെ കർത്താവ് എന്ന് വായ്കൊണ്ട് ഏറ്റുപറയുകയും ദൈവം അവനെ മരിച്ചവരിൽ നിന്ന് ഉയർത്തെഴുന്നേല്പിച്ചു എന്ന് ഹൃദയംകൊണ്ട് വിശ്വസിക്കുകയും ചെയ്താൽ നീ രക്ഷിക്കപ്പെടും (റോമ 10:9). യേശുവിനെ കർത്താവ് എന്ന് ഏറ്റുപറയുന്നതു തന്നെ ഏവർക്കും സാധ്യമല്ല. യേശുവിനോട്" നീ ദൈവത്തിന്റെ പുത്രനായ ക്രിസ്തു'വാണ് എന്ന് പത്രോസ് പറഞ്ഞപ്പോൾ യേശുവിന്റെ മറുപടി, 'ജഡരക്തങ്ങളല്ല, സ്വർഗ്ഗസ്ഥനായ എന്റെ പിതാവത്രെ നിനക്ക് ഇതു വെളിപ്പെടുത്തിയത്" എന്നായിരുന്നു (മത്തായി 16: 17). എല്ലാവരും ഈ യാഥാർത്ഥ്യത്തെപ്പറ്റി ബോധവാന്മാരല്ല. ചിലർ കണ്ടിട്ടും കാണാതെയും കേട്ടിട്ടും ഗ്രഹിക്കാതെയും (അപ്പോ പ്ര. 28:26–27 കാണുക) ഇരിക്കും. എന്നാൽ യേശുവിനെ കർത്താവ് എന്ന് ഏറ്റുപറയുന്നവർക്ക് ശിമോനെപ്പോലെ സ്വർഗ്ഗരാജ്യത്തിന്റെ താക്കോൽ ലഭിക്കും (മത്തായി 16: 19). നമുക്കും പരിശോധനകളിലൂടെ ദൈവത്തിങ്കലേക്ക് അടുക്കാം. ദൈവം നല്ല ദാനങ്ങളെ നൽകി നമ്മെ അനുഗ്രഹിക്കും. മരുഭൂമിയിലും നമ്മെ തൃപ്തരാക്കുവാൻ അവൻ മനസലിയും (ലൂക്കോ 9:12–17).

## ജൂലൈ 30, പെന്തിക്കോസ്തിക്കു ശേഷം പതിനൊന്നാം ഞായർ

'ചുമതലകളോടെ അയയ്ക്കപ്പെട്ടവർ' എന്ന വിഷയത്തിൽ കേന്ദ്രീകരിച്ച് ഇന്നത്തെ വായനകളെ പഠിക്കാം. യേശു തന്റെ പന്ത്രണ്ട് ശ്ലീഹന്മാരെ അയയ്ക്കുമ്പോൾ നൽകുന്ന ശ്രേഷ്ഠമായ ഉപദേശമാണ് ഇന്നത്തെ ഏവൻഗേലിയോൻ (മർക്കോ. 6:7–13). ഈ ഭാഗത്തുനിന്ന് പ്രധാനമായും മൂന്ന് ചിന്തകൾ നമുക്ക് ധ്യാനിക്കുവാൻ സാധിക്കും.

1) അയയ്ക്കപ്പെട്ടവർ ചില നിബന്ധനകൾക്ക് വിധേയരാണ്. വടിയല്ലാതെ അപ്പവും, പൊക്കണവും, കാശും, ഒന്നിലധികം കുപ്പായവും കരുതേണ്ട ആവശ്യമില്ല (മർക്കോ. 6:8). ലേവ്യാപുസ്തകത്തിൽനിന്നുള്ള വായനയിലും (ലേവ്യ. 19:13-18) ദൈവജനം പാലിക്കേണ്ട പതിനൊന്ന് 'അരുത്' കളെപ്പറ്റി നാം കേൾക്കുന്നു. യോശുവാ ദീർഘദർശിയുടെ പുസ്തകത്തിൽ നിന്നും ഈ വായനയിൽ യഥാർത്ഥ ദൈവത്തെ ഉപേക്ഷിച്ച് അന്യദേവന്മാരെ ഭജിക്കരുത് എന്നു പറയുന്നു (യോശു. 23:7–14). നാമും ദൈവത്താൽ അയയ്ക്കപ്പെട്ടവർ എന്ന നിലയിൽ ഇപ്രകാരമുള്ള നിബന്ധനകൾ പാലിക്കേണ്ടവരാണ്. നിബന്ധനകൾ പാലിക്കാത്തവർ ശിക്ഷാവിധിക്ക് യോഗ്യരാകും എന്ന് മലാഖി പ്രവാചകൻ ഓർമ്മിപ്പിക്കുന്നു. (മലാഖി 4:1–6)

2) നാം ചെല്ലുന്ന സ്ഥാനങ്ങളിൽ സമാധാനത്തിന്റെ സുവിശേഷം പഠിപ്പിക്കുവാനുള്ള ചുമതല നമുക്കുണ്ട്. അയയ്ക്കപ്പെട്ടവർ എളിയവന്റെ മുഖം നോക്കാതെയും വലിയവന്റെ മുഖം ആദരി

ക്കാതെയും നീതി നടത്തണം (ലേവ്യ. 19:15). ദൈവനീതിക്കായിരിക്കണം സുപ്രധാന സ്ഥാനം. സഹോദരൻ പിഴച്ചാൽ അവനെ രഹസ്യമായി ഉപദേശിക്കയും കേൾക്കാതെയിരുന്നാൽ രണ്ടുപേരുടെ മുൻപിൽ വച്ച് ശാസിക്കയും, പിന്നെയും കേൾക്കാതെയിരുന്നാൽ സഭയുടെ മുൻപിൽവച്ച് വിധിക്കുകയും ചെയ്യണം (മത്തായി 18:15–22). നിങ്ങളുടെ വാക്ക് (സുവിശേഷം) കേൾക്കാതെയിരിക്കുന്നവരുടെ ഇടയിൽനിന്ന് പോരുമ്പോൾ കാലിൽ പററിയ പൊടിപോലും തട്ടിക്കളഞ്ഞേക്കണം,

3) അയയ്ക്കപ്പെട്ടവരിൽ പ്രസംഗം മാത്രമല്ല പ്രതീക്ഷിക്കുന്നത്. പിന്നയോ, പ്രവർത്തിയും ഉണ്ടാകണം. പന്തിരുവർ പ്രസംഗിച്ചതോടൊപ്പം ഭൂതങ്ങളെ പുറത്താക്കുകയും, രോഗികളെ സുഖപ്പെടുത്തുകയും ചെയ്തു (മർക്കോ. 6:13). യാക്കോബ് ശ്ലീഹായുടെ ലേഖനത്തിൽ നിന്നുള്ള വായനയിലും നാം സഹോദരങ്ങളുടെ ഇടയിൽ ജീവിക്കുമ്പോൾ ചെയ്യേണ്ട ചുമതലകളെപ്പററി പറയുന്നു (യാക്കോ. 2:14–26). വിശ്വാസത്തോടൊപ്പം പ്രവൃത്തിയും ഉള്ളവരാണ് യഥാർത്ഥ വിശ്വാസികൾ. നാം അയയ്ക്കപ്പെട്ട സ്ഥലങ്ങളിൽ നിബന്ധനകൾക്ക് വിധേയരായി ജീവിക്കുകയും സഹോദരങ്ങളെ സുവിശേഷം പഠിപ്പിക്കയും, പ്രവൃത്തികളിൽ കൂടി നമ്മുടെ വിശ്വാസം മററുള്ളവർക്ക് ആകർഷണീയമാക്കിത്തീർക്കുകയും ചെയ്യുവാൻ യേശു നമ്മെ ആഹ്വാനം ചെയ്യുന്നു.

## ഓഗസ്ററ് 6. കൂടാരപ്പെരുനാൾ

യഹൂദന്മാരുടെ പ്രധാനപ്പെട്ട മൂന്ന് പെരുനാളുകളിൽ ഒന്നായിരുന്നുവല്ലോ കൂടാരപ്പെരുനാൾ. യിസ്രായേൽ മക്കളെ മിസ്രയിമിൽ നിന്ന് വിടുവിച്ചതിന്റെ ഓർമ്മയ്ക്കായി യിസ്രായേൽക്കാർ ആബീബ് മാസത്തിൽ പെസഹാ ആചരിക്കുന്നു. പിന്നെ ഏഴ് ആഴ്ചവട്ടം എണ്ണി വാരപെരുനാൾ ആഘോഷിക്കുന്നു. വിളവെടുപ്പിനുശേഷം ഏഴു ദിവസം കൂടാരപ്പെരുനാളും ആഘോഷിക്കുന്നു (ആവ. 16:13–17) കൂടാരപ്പെരുനാൾ ഏവരും സന്തോഷിക്കുന്ന പുണ്യപെരുനാളാണ്. ആ സന്തോഷം മക്കളും. ദാസരും, പരദേശിയും, ലേവ്യനും, അനാഥനും, വിധവയും എല്ലാം പങ്കിടേണ്ടതാണ് (ആവ. 16:14). നമ്മുടെ കർത്താവ് മറുരൂപമലയിൽ തന്റെ മഹത്വം വെളിപ്പെടുത്തിയതിന്റെ ഓർമ്മയ്ക്കാണല്ലോ ക്രിസ്തീയ സഭ കൂടാരപെരുനാൾ ആഘോഷിക്കുന്നത്. പത്രോസിനെപ്പോലെ കർത്താവിന്റെ മഹത്വം ദർശിക്കുമ്പോൾ സഭയും അത് എന്നേയ്ക്കും നഷ്ടപ്പെടാതിരിക്കുവാൻ മഹത്വവാനായ ക്രിസ്തുവിനെയും അവനോടുകൂടി പ്രത്യക്ഷപ്പെട്ട മോശയെയും, ഏലിയാവിനെയും കൂടാരമുണ്ടാക്കി പാർപ്പിക്കുവാൻ ശ്രമിക്കുന്നു.

മ്ശിഹായുടെ ശുശ്രൂഷയിൽകഷ്ടതയ്ക്കും മരണത്തിനും സ്ഥാനമുണ്ടെന്ന് യേശു ശിഷ്യന്മാരെ പലപ്പോഴും പഠിപ്പിച്ചു. എന്നാൽ അതോടൊപ്പം തന്നെ മ്ശിഹ മഹത്വമുള്ള ദൈവത്തിന്റെ പുത്രനാണെന്നുള്ള വസ്തുതയും കർത്താവ് ശിഷ്യന്മാരെ ബോധ്യപ്പെടുത്തുന്ന സംഭവമാണ് മറുരൂപ മലയിൽ നടക്കുന്നത് (ലൂക്കോ. 9:27–36) പഴയനിയമ കാലത്തെ രണ്ട് ഘട്ടങ്ങളെ പ്രതിനിധാനം ചെയ്യുന്ന മോശയും ഏലിയാവും പ്രത്യക്ഷപ്പെട്ട് യേശു യരുശലേമിൽ പ്രാപിപ്പാനുള്ള നിര്യാണത്തെപ്പററി അവനോടു സംസാരിച്ചു അതോടൊപ്പം തന്നെ സ്വർഗ്ഗം തുറന്ന് 'ഇവൻ എന്റെ പ്രിയ പുത്രൻ. ഇവന്ന് ചെവികൊടുപ്പിൻ' എന്ന ഒരു പ്രഖ്യാപനവുമുണ്ടായി (ലൂക്കോ. 9:34). പുതിയ നിയമ സഭയുടെ കൂടാരപ്പെരുനാൾ ആഘോഷിക്കുന്ന ഇന്ന് അതിനോടനുബന്ധിച്ച് രണ്ട് വസ്തുതകൾ നാം ഓർത്തിരിക്കേണ്ടതാണ്. ഒന്നാമതായി മഹത്വവാനായ മ്ശിഹായ്ക്കു നമ്മുടെയുള്ളിൽ സ്ഥാനം നൽകണമെന്നുള്ള സത്യം നാം മറക്കരുത്. യേശുവിന്റെ മഹത്വീകരണം, താൻ ഏററം സ്നേഹിച്ച ശിഷ്യന്മാരിൽ തന്നെ മൂന്നുപേർ മാത്രമാണ് ദർശിക്കുന്നത്. പത്രോസും യാക്കോബും, യോഹന്നാനും. ദാവീദ് തന്റെ സങ്കീർത്തനത്തിൽ പാടുന്ന സംഗതി സഭയും നമ്മെ ഓർമ്മിപ്പിക്കുന്നു. 'വാതിലുകളെ നിങ്ങളുടെ തലകളെ ഉയർത്തുവിൻ, പണ്ടേയുള്ള കതകുകളെ ഉയർന്നിരിപ്പിൻ, മഹത്വത്തിന്റെ രാജാവു പ്രവേശിക്കട്ടെ' (സങ്കീ. 24:7). നമ്മിലുള്ള പഴയ മനുഷ്യനെ അവന്റെ രാഗമോഹങ്ങളോടു കൂടി നാം ഉപേക്ഷിക്കണം; ഇന്നത്തെ ലോകത്തിൽ ദൈവം മഹത്വീകരിക്കപ്പെടുന്നതിന് നാം മുഖാന്തിരങ്ങളായിത്തീരണം. അതിനാലാണല്ലോ 'അവൻ മഹത്വീകരിക്കപ്പെടേണ്ടതിന് അവർക്ക് നീതിവൃക്ഷങ്ങൾ എന്നും യഹോവയുടെ നടുതല എന്നും പേരാകും' (യെശ. 61:3) എന്ന് പ്രവാചകനായ യെശയ്യാവ് പറയുന്നത്.

രണ്ടാമതായി, നാം ഓർമ്മിക്കേണ്ട വസ്തുത, നാം കർത്താവിന്റെ മഹത്വപ്രത്യക്ഷതയിങ്കൽ ലജ്ജിച്ചു പോകുവാൻ ഇടയാകാതെ സൂക്ഷിക്കണം എന്നുള്ളതാണ്. യേശു തമ്പുരാൻ തന്നെ പറയുന്നു 'ആരെങ്കിലും എന്നെയും എന്റെ വചനങ്ങളെയും കുറിച്ച് നാണിച്ചാൽ അവനെക്കുറിച്ച് മനുഷ്യപുത്രനും തന്റെ പിതാവിന്റെ തേജസ്സിൽ വിശുദ്ധ ദൂതന്മാരുമായി വരുമ്പോൾ നാണിക്കും' (മർക്കോ. 8:38). നാം അവന്റെ പ്രത്യക്ഷതയിങ്കൽ സന്തോഷിക്കുന്നവരായിത്തീരണം. യോഹന്നാൻ ശ്ലീഹായും നമ്മെ ഓർമ്മിപ്പിക്കുന്ന സംഗതി മറെറാന്നല്ല. തന്റെ ഒന്നാം ലേഖനത്തിൽ ശ്ലീഹാ പറയുന്നു 'കുഞ്ഞുങ്ങളെ, അവൻ പ്രത്യക്ഷനാകുമ്പോൾ നാം അവന്റെ സന്നിധിയിൽ ലജ്ജിച്ചു പോകാതെ അവന്റെ പ്രത്യക്ഷതയിൽ നമുക്ക് ധൈര്യം ഉണ്ടാകേണ്ടതിന് അവനിൽ വസിപ്പിൻ' (1 യോഹ. 2:28) യേശുക്രിസ്തുവിൽ വസിക്കുന്നവൻ തന്റെ മഹത്വം ദർശിക്കുമ്പോൾ സന്തോഷിക്കുന്നവനായിത്തീരും. മഹത്വത്തിൽ പ്രത്യക്ഷപ്പെടുന്ന കർത്താവ് ഓരോരുത്തനും അവന്റെ പ്രവൃത്തിക്കു തക്കവണ്ണം ഫലം പ്രാപിക്കും എന്ന് പ്രഭാതത്തിന്റെ ഏവൻഗേലിയോനിലും നാം കേൾക്കുന്നു (മത്തായി 16:27–17:13). തന്നിൽ വസിക്കുന്നവന് പ്രതി

പത്രാധിപർക്കുളള കത്ത്:

# കിഴക്കിൻെറ വലിയ മെത്രാപ്പോലീത്തായോ?

1989 മെയ് മാസം 25–ാംതീയതിയിലെ ദിനപത്രങ്ങളിൽ ക്നാനായ മെത്രാസനാധിപൻ ഏബ്രഹാം മാർ ക്ളീമ്മീസ് മെത്രാപ്പോലീത്തായെ 'കിഴക്കിൻെറ വലിയ മെത്രാപ്പോലീത്താ' എന്ന സ്ഥാനം നൽകി അന്ത്യോക്യാ പാത്രിയർക്കീസ് മാർ ഇഗ്നാത്തിയോസ് സാഖാ പ്രഥമൻ ബഹുമാനിച്ചതായി വാർത്ത കാണുകയുണ്ടായി. അങ്ങനെയെങ്കിൽ അത് പ്രാധാന്യമർഹിക്കുന്ന ഒരു സ്ഥാനമാണല്ലോ എന്നു കരുതി കൂടുതൽ അന്വേഷണങ്ങൾ നടത്തി. എന്നാൽ അതു സംബന്ധിച്ച് പ. പാത്രിയർക്കീസ് ബാവാ കൊടുത്ത കല്പന പരിശോധിച്ചതിൽ ആ സ്ഥാനദാനത്തെപ്പററി 'We decorate you to the position as Chsif Metropolitan of the East' എന്നു മാത്രമാണ് വിവക്ഷിച്ചിരിക്കുന്നത് എന്നു കാണുകയുണ്ടായി. ഇത് സഭാ കാനോനിലോ ചരിത്രത്തിലോ ഉളള ഒരു സ്ഥാനമല്ല—വ്യക്തിപരമായി നൽകുന്ന ഒരു ബഹുമതി മാത്രമാണ്.

കിഴക്കിൻെറ വലിയ മെത്രാപ്പോലീത്തായെപ്പററി മലങ്കര ഓർത്തഡോക്സ് സഭയും സിറിയൻ ഓർത്തഡോക്സ്സഭയും അംഗീകരിക്കുന്ന ഹൂദായ കാനോനിൽ നിഖ്യാ സുന്നഹദോസ് നിശ്ചയമായി (അദ്ധ്യായം 7:1) പറയുന്നത് ഇപ്രകാരമാണ്.

'പൗരസ്ത്യ ദേശത്തെ വലിയ മെത്രാപ്പോലീത്തായ്ക്കു ഇനി മേലൽ പാത്രിയർക്കീസിനെപ്പോലെ പൗരസ്ത്യദേശത്ത് മെത്രാപ്പോലീത്തൻമാരെ വാഴിക്കുവാനുളള അധികാരം നല്കപ്പെട്ടിരിക്കുന്നു. അദ്ദേഹം കാതോലിക്കാ എന്ന് പ്രസ്താവിക്കപ്പെടുകയും ചെയ്യണം. പൗരസ്ത്യ സുന്നഹദോസിൽ അദ്ദേഹം സന്നിഹിതനാകുമ്പോൾ എല്ലാ മെത്രാപ്പോലീത്തൻമാരുടെയും മേലായി ഊർശ്ലേം പാത്രിയർക്കീസിൻെറ കൂടെ അദ്ദേഹത്തിനുളള ഇരിപ്പിടം ക്രമീകരിക്കണം.'

മേൽ ഉദ്ധരിച്ച കാനോൻ ഭാഗങ്ങളിൽ മൂന്നു കാര്യങ്ങൾ പ്രത്യേകം ശ്രദ്ധേർഹമാണ്.

1. നിഖ്യാകാലത്തിനു മുമ്പു തന്നെ പൗരസ്ത്യദേശത്തിന് ഒരു 'വലിയ മെത്രാപ്പോലീത്ത' ഉണ്ടായിരുന്നു. അത് ഒരു പാത്രിയർക്കീസും നൽകിയതല്ല. പാത്രിയർക്കാസ്ഥാനത്തെപ്പോലെ തന്നെ സഭയിൽ ഉൽഭവിച്ച് ക്രമേണ വളർന്നുവരുന്നതാണ്.

2. കിഴക്കിൻെറ ഈ വലിയമെത്രാപ്പോലീത്തായാണ് പിന്നീട് 'കിഴക്കിൻെറ കാതോലിക്കാ' എന്ന പേര് അവലംബിച്ച് സഭയിൽ നേതൃത്വം പ്രാപിച്ചത്.

3. കിഴക്കിൻെറ വലിയ മെത്രാപ്പോലീത്താ കാതോലിക്കാ ആയി അംഗീകരിക്കപ്പെട്ടതുകൊണ്ട് കാതോലിക്കായുടെ ആവിർഭാവശേഷം വലിയ മെത്രാപ്പോലീത്താ എന്ന കാനോനികമായ പഴയ സ്ഥാനം നിലനില്ക്കുന്നില്ല.

കാനോൻ വിധികളെ സംബന്ധിച്ചുളള ഈ നിഗമനങ്ങളുടെ വെളിച്ചത്തിൽ വേണം അന്ത്യോക്യാ പാത്രിയർക്കീസ്ബാവാ ക്ളിമ്മീസുമെത്രാപ്പോലീത്തായ്ക്കു നൽകിയ പുതിയ സ്ഥാനദാനത്തെപ്പററി സഭാംഗങ്ങൾ വിലയിരുത്തേണ്ടത്.

എന്നാൽ കാനോനികമായ 'വലിയ മെത്രാപ്പോലീത്താ സ്ഥാനമാണോ മാർ ക്ലീമ്മീസുതിരുമേനിക്കു ലഭിച്ചിട്ടുളളതു എന്ന് പലരും അന്വേഷിക്കുന്നുണ്ട്. അങ്ങനെ വരാൻ ഇടയില്ല. കാരണം

a) പാത്രിയർക്കീസ് ബാവാ തന്നെ ഒരു കാതോലിക്കായെ മലങ്കരയുളള പാത്രിയർക്കീസ് പക്ഷത്തേക്ക് വാഴിച്ച് ആക്കിയിട്ടുണ്ട്. (b) ക്നനായ സമുദായത്തെ ഒരു സ്വതന്ത്ര സഭയായി യാക്കൂബ് തൃതീയൻ പാത്രിയർക്കീസ്അംഗീകരിച്ച് കല്പന കൊടുത്തിട്ടുണ്ട്. ക്നാനായ ഇടവക

---

ഫലം നൽകുവാൻ പ്രാപ്തനാണ് കർത്താവ് എന്ന് പൗലോസും പറയുന്നു. 'സകലവും അവനിൽ നിന്നും, അവനാലും അവങ്കലേക്കും ആകുന്നു' (റോമ. 11:36). അവനെ കൂടാതെ ലോകത്തിൽ ഒന്നും തന്നെയില്ല. ആയതിനാൽ കർത്താവിൻെറ മഹത്വം ദർശിച്ച ശിഷ്യന്മാരെപ്പോലെ നമുക്കും പറയാം കർത്താവേ, ഞങ്ങൾ കുടിലുകളുണ്ടാക്കാം നീയും, മോശയും, ഏലിയാവും എന്നും ഞങ്ങളോടൊപ്പം ഉണ്ടാകുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. നിൻെറ പ്രത്യക്ഷതയിങ്കൽ ഞങ്ങൾ ലജ്ജിതരായിത്തീരരുതെ. നിന്നോടൊപ്പം വസിക്കുവാൻ ഞങ്ങൾ താൽപര്യപ്പെടുന്നു. 'ഗുരോ, നാം ഇവിടെ ഇരിക്കുന്നത് നല്ലത്'.

—o—

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഡി. എം. സി. ചെറിയാൻ

പാഠം 5

## മത്തായി എഴുതിയ സുവിശേഷം

1. നക്ഷത്രം കണ്ടത് എവിടെ.
2. പുതിയനിയമത്തിലെ ആദ്യ ചോദ്യം
3. പുതിയനിയമത്തിലെ ആദ്യ സന്താപം ആരുടെ
4. നിക്ഷേപങ്ങളിലെ ഉള്ളടക്കം എന്ത്?
5. വളരെ കോപിച്ചവൻ ആര്?
6. മക്കളെ ചൊല്ലി കരഞ്ഞത് ആര്?
7. ശിശുവിനേയും കൊണ്ട് മടങ്ങി ഗലീലയിൽ എവിടെ താമസിച്ചു

---

യുടെ മാർ ക്ളീമ്മീസ് മെത്രാപ്പോലീത്തായിക്ക് കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ ആകാൻ സാധ്യമല്ല. കിഴക്കുള്ള ക്നാനായക്കാരുടെ വലിയമെത്രാപ്പോലീത്താ എന്നായിരിക്കാം പാത്രിയർക്കീസുബാവാ ഉദ്ദേശിക്കുന്നത്. ഇതിന്റെ ശരിയായ വിവരം താമസിയാതെ പാത്രിയർക്കീസു ബാവാ തന്നെ വിശദീകരിച്ച് മലങ്കരയുള്ള അദ്ദേഹത്തിന്റെ ആളുകളെ അറിയിക്കുമെന്നു പ്രതീക്ഷിക്കാം.

കാനോനികമായ 'കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ സ്ഥാനമല്ല പിന്നെയോ 'Cheif Metropoliton of the East' എന്ന പുതിയ ഒരു ബഹുമതി, ബർണൂമത്താ ബ്രീറോ, കൂബർനീത്താഹാക്കീമോ മുതലായ സ്ഥാനങ്ങൾ നൽകി പാത്രിയർക്കീസ് ബാവാ അദ്ദേഹത്തിന്റെ സമാംഗങ്ങളിൽ ചിലരെ ബഹുമാനിച്ചതുപോലെ (Decoration) മാത്രമാണ് മാർ ക്ളീമ്മീസ് മെത്രാപ്പോലീത്തായിക്കു ഇതു മൂലം ലഭിച്ചിട്ടുള്ളത് എന്നു വേണം കരുതാൻ. കാനോനികമായ യാതൊരു അധികാരവും ഈ സ്ഥാനലബ്ധിമൂലം മെത്രാപ്പോലീത്തായ്ക്കു ലഭിച്ചിട്ടില്ല.

ം—

---

**പാഠം 5**
**മത്തായി എഴുതിയ**
**സുവിശേഷം**
പ്രവേശനപത്രം

പേര്.........................................
വിലാസം......................................
ഭദ്രാസനം.....................................
രജി. നമ്പർ: ... ............

---

8. മരുഭൂമിയിലെ പ്രസംഗകൻ ആര്.
9. പിന്നാലെ വരുന്നവൻ തരുന്നസ്നാനം എങ്ങനെ.
10. യേശു യോഹന്നാൻ സ്നാപകനോടു പറഞ്ഞ ആദ്യവാചകം.
11. ത്രിത്വം ആദ്യം വെളിപ്പെട്ട അവസരം
12. യേശുവിനെ ദൈവപുത്രനെന്നു ആദ്യം സംബോധന ചെയ്തത് ആര് (സംശയരൂപത്തിൽ)
13. യേശുതന്റെ പ്രസംഗം തുടങ്ങിയത് എവിടെ.
14. പ്രസംഗ വിഷയം എന്ത്.
15. മീൻപിടിത്തക്കാർക്കു നൽകിയ പുതിയ ജോലി.
16. വലവീശുന്ന സഹോദരർ ആര്.
17. വല നന്നാക്കുന്ന സഹോദരർ ആര്.
18. വല വീശുന്നവരോടു യേശു പറഞ്ഞ ആദ്യവാചകം.
19. പടകുവിട്ട് അനുഗമിച്ചവർ.
20. യേശുവിന്റെ ശ്രുതിപരന്ന സ്ഥലം.

[പാഠം 2—ന്റെ ഉത്തരവും വിജയികളുടെ പേരുവിവരവും അടുത്ത ലക്കത്തിൽ]

## NEWS RELEASE



Dr. Maliyil M. Koshy was appointed Director of Nuclear Medicine for Medscan, Inc. The announcement was made by the Chairman of Medscan, Dr. John Bennett. For the past two years, Dr. Koshy was working as Director for the Philadelphia Area. Now he is the Director for the various 22 Medscan locations across the United States. He will oversee the development of new nuclear medicine departments, and will be appointing employees. Dr. Koshy will also serve as Radiation Safety Officer for Medscan Inc.

Dr. Koshy is a member of the Society of Nuclear Medicine, New York Academy of Sciences, Doctorate Association of New York Educators, American Radiological Society, Delaware Valley Society of Nuclear Medicine. He is also very actively involved in community affairs. Presently, he is the General Secretary for the Council of Indian Organizations, the NFIA Mid-Atlantic Chairman for Youth, and the International Indian Conference Co-Chairman for Community Outreach.

He was born in Kerala, India; the son of the Late Mr. & Mrs. M. P. Mammen, Maliyil House, Veeyapuram (Alind, Kundara). Presently, he resides in Landsdowne Pennsylvania with his wife Dolly and two children, Elizabeth and Mathew.

## പറപ്പള്ളിത്താഴെ ചാരിററബിൾ ട്രസ്ററ് അപേക്ഷകൾ ക്ഷണിക്കുന്നു

മലങ്കര ഓർത്തഡോക്സ് സഭാ മർത്തമറിയം സമാജത്തിൽ വളരെ ശുഷ്ക്കാന്തിയോടുകൂടി പ്രവർത്തിച്ചിരുന്ന പരേതയായ പറപ്പള്ളിത്താഴെ മിസസ് മറിയാമ്മ മാത്യുവിന്റെ സ്മരണയ്ക്കായി, ശ്രീ പി. എം. തോമസ്, ശ്രീ ററി. പി. തോമസ് എന്നിവരെ ട്രസ്ററിമാരാക്കി, രൂപവൽകരിച്ചിട്ടുള്ള പറപ്പള്ളിത്താഴെ മാത്യു & മറിയം മെമ്മോറിയൽ ചാരിററബിൾ ട്രസ്ററ്, വിദ്യാഭ്യാസ സഹായത്തിനുള്ള സ്കോളർഷിപ്പിന് കോട്ടയം മെത്രാസനത്തിലെ. മർത്തമറിയം സമാജം പ്രവർത്തനങ്ങളിൽ കാര്യക്ഷമമായി പങ്കുകൊള്ളുന്ന സമർത്ഥരായ (ഹൈസ്കൂൾ/കോളജ്) വിദ്യാർത്ഥിനികളിൽനിന്ന് അപേക്ഷകൾ ക്ഷണിക്കുന്നു.

സ്കോളർഷിപ്പുതുക 1000 രൂപ ആയിരിക്കും. ഇതിൽ 500 രൂപാ പണമായും 500 രൂപാ വിലയ്ക്കുള്ള സഭാസംബന്ധമായ പുസ്തകങ്ങളായും നൽകുന്നതാണ്. അപേക്ഷകൾ Mrs. Mariamma George, palmount, Puthuppally P.O.–Kottayam. എന്ന മേൽവിലാസത്തിൽ ഇടവക വികാരിയുടെയോ അതുപോലെയുള്ള മററ് ആരുടെയെങ്കിലുമോ, ശുപാർശയോടുകൂടി ആഗസ്ററുമാസം 15–ാം തീയതിക്കു മുമ്പ് അയയ്ക്കണം.

മർത്തമറിയം സമാജം സെക്രട്ടറിയും പ്രസിഡൻറും, വൈസ്പ്രസിഡൻറും, ട്രഷററും ചേർന്ന് അപേക്ഷകൾ പരിശോധിച്ച് സ്കോളർഷിപ്പിന് അർഹയായ ഒരാളെ തെരഞ്ഞെടുക്കുന്നതായിരിക്കും.

ട്രസ്ററിമാർ



Licence No. 475 . 11th APRIL 1946 . Registered No. KL KTM 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

For Favours Received



**Thankachen, Ponnamma**
**Eugene & Charlie**
**CHICAGO**

Printed and published by Rev. Fr. T. G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam-38
Chief Editor: Rev. Dr. J... Kurian